# THE CHURCH WEEKLY

വാല്യ 14 | 1960 ഏപ്രിൽ 3 | ലക്കം 14


Thought for the week

I have pinned my faith in the Indian people. That is enough religion for me, although it does not very much matter what happens to my individual self

—Jawaharlal Nehru

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ഏപ്രിൽ 3. കാതോലിക്കാദിനം.
8. നാല്പതാം വെള്ളി യാഴ്ച.
9 ലാസറിനെ ഉയർപ്പി ച്ചതിൻെറ ഓർമ്മ.
10. ഊശാനാഞായറാഴ്ച.


## ചർച്ചുവീക്കിലി വരിസംഖ്യ

| | രൂ. ന. പൈ |
|---|---|
| ഒരു വർഷത്തേക്ക് | 6 |
| 6 മാസത്തേക്ക് | 3 |
| ഒററപ്രതി | 13 |
| ഇൻഡ്യയ്ക്കുവെളിയിൽ | 8 |

മാനേജർ, ചർച്ച് വീക്കിലി, കോട്ടയം.


# വിദ്യാർത്ഥികളുടെ വഴിപിഴച്ച പോക്കു്

മാർച്ച് 22—ാംനു ചൊവ്വാഴ്ച കൽക്കട്ടായിൽ വിദ്യാർത്ഥി ലോകത്തിനു് മുഴുവൻ അവമതി ചേർക്കുന്ന ഒരു സംഭവം നടന്നു. വിദ്യ അർത്ഥിക്കുന്ന ഒരാളെയാണു് വിദ്യാർത്ഥി എന്നു പറയുന്നതു്. വിദ്യ അഭ്യസിച്ചു് വിജ്ഞാനവും വിവേകവും വളർത്താൻ ശ്രമിക്കുന്നതായി ഗണിക്കപ്പെടുന്ന വിദ്യാർത്ഥികൾ യാതൊരു സംസ്ക്കാരബോധമോ ഉത്തരവാദിത്വചിന്തയോ കൂടാതെ മദ്യപിച്ചു് റോഡിൽകൂടി വികടത്വം പ്രദർശിപ്പിച്ചുനടക്കുന്ന "തെമ്മാടി"കളുടെ രൂപത്തിൽ പ്രവർത്തിക്കുന്നതായാൽ അവർ വിദ്യാർത്ഥികൾ എന്ന പേരു് എങ്ങനെ അർഹിക്കും? വിശ്രുതമായ കൽക്കട്ടാ നഗരത്തിൻെറ മദ്ധ്യഭാഗത്തു് സ്ഥിതിചെയ്യുന്ന ഏതാനും കോളജുകളിലെ ഇൻറർമീഡിയററു് വിദ്യാർത്ഥികൾ പബ്ളിക്കുപരീക്ഷയുടെ കാര്യത്തിൽ അവലംബിച്ച ആക്ഷേപാർഹമായ നയം യൂണിവേഴ്സിററി അധികാരികളുടെ നിർദ്ദാക്ഷിണ്യമായ ശിക്ഷണനടപടികൾ അർഹിക്കുന്നുവെന്നുള്ളതിനു് സംശയമില്ല. മാർച്ച് 22—ാം തീയതി ചൊവ്വാഴ്ച പരീക്ഷാഹാളിൽ നിന്നു് വിദ്യാർത്ഥികൾ ബഹളമുണ്ടാക്കി പുറത്തേക്കുപോയി. ബുധനും വ്യാഴവും ഇങ്ങനെ തന്നെ നടന്നു. ചോദ്യങ്ങൾ കഠിനവും, സിലബസ്സിൽ പെടാത്തതുമാണെന്നുള്ള ന്യായവാദങ്ങളാണത്രെ ഈ ബഹളത്തിനു കാരണം. വ്യാഴാഴ്ച ഇറങ്ങിപോക്കു തന്നെയല്ലനടന്നതു്; പരീക്ഷ എഴുതണമെന്നാഗ്രഹിച്ചു് എഴുതിക്കൊണ്ടിരുന്നവരുടെ കടലാസു് പിടിച്ചുപറിച്ചു് വലിച്ചുകീറിദൂരെയെറിഞ്ഞു. പരീക്ഷാഹോളിൽ സൂപ്പർവിഷൻ നടത്തിക്കൊണ്ടിരുന്ന അദ്ധ്യാപകന്മാരെ കയ്യേററം നടത്തി. ബഞ്ചും ഡസ്ക്കും തല്ലിയൊടിച്ചു നശിപ്പിച്ചു. ഒരു കോളജിൽ സൂപ്പർവിഷനു് നിന്നവരെയെല്ലാം ഹോളിൽ നിന്നു തല്ലിയോടിച്ചശേഷം കതകുകൾ അടച്ചുപൂട്ടി വിദ്യാർത്ഥികൾ അകത്തിരുന്നു പരീക്ഷയെഴുതിയത്രെ. മുറയ്ക്കു് പുസ്തകം തുറന്നുവച്ചു് പകർത്തിയെഴുതുകയായിരുന്നു അകത്തിരുന്നുള്ള ജോലി. കൽക്കട്ടായിൽ പല പരീക്ഷാസെൻററുകളിലും ഈ "കോപ്പിയടി" പ്രസ്ഥാനമാണു് ബുധനാഴ്ചയും വ്യാഴാഴ്ചയും നടന്നതു്. ചില സ്ഥലങ്ങളിൽ സൂപ്പർവിഷൻ നടത്താൻ നിയോഗിച്ചിരുന്ന അദ്ധ്യാപകർ തന്നെ പരീക്ഷകർക്കു് പുസ്തകത്തിൽനിന്നു വായിച്ചുകൊടുത്തുകൊണ്ടിരുന്നതായും റിപ്പോർട്ടുണ്ടായിരുന്നു. എത്രയും അനാശാസ്യമായ ഈ ദുസ്ഥിതി കൽക്കട്ടാ വിദ്യാർത്ഥികൾ മിക്കകൊല്ലങ്ങളിലും സൃഷ്ടിക്കുക പതിവായിത്തീർന്നിട്ടുണ്ടു്. അപലപനീയമായ ഈ പതിവിനു വിരാമമിടാൻ സർവ്വകലാശാലാ അധികാരികൾക്കു കഴിയാത്തതു് വളരെ ശോചനീയമായിരിക്കുന്നു. ഏതാനും വിദ്യാർത്ഥിഗുണ്ടാകളായിരിക്കും ഇത്തരം ബഹളങ്ങൾക്കു തുടക്കമിടുന്നതു്. പിന്നീടതു് പടർന്നു പിടിക്കുകയാണു് ചെയ്യുന്നതു്. ഇങ്ങനെയുള്ളവരെ ഒററപ്പെടുത്തി ശിക്ഷണത്തിനു വിധേയമാക്കിയാൽ ഇതു പരിഹരിക്കുവാൻ കഴിയും. അതിനു ശ്രമിക്കുന്നതിനുപകരം യൂണിവേഴ്സിററി അധികാരികൾ ഒരു ബലഹീനനയമാണു് അവലംബിച്ചുകൊണ്ടിരിക്കുന്നതു്. ഏതാനും കൊല്ലങ്ങൾക്കു മുമ്പു് ഈ പതിവു് തുടങ്ങിയപ്പോൾ തന്നെ അധികാരികൾ വേണ്ട ന

ഷപടികൾ എടുത്തിരുന്നെങ്കിൽ ഇതു് ഇങ്ങനെ നിയന്ത്രണാതീതമായി വളരുകയില്ലായിരുന്നു. നേരേ മറിച്ചു് ഈ ദുഷ്പ്രവണതയ്ക്കു് പ്രോത്സാഹനം നൽകുന്ന രീതിയിലാണു് അധികാരികൾ പ്രവർത്തിച്ചുപോന്നതു്. ഏതെങ്കിലും പരീക്ഷാചോദ്യക്കടലാസുകൾ വിഷമം കൂടിയതാണെന്നു പ്രതിഷേധമുണ്ടായാലുടനെ ആ, പേപ്പറിനു് ഒരു നിശ്ചിത റേററനുസരിച്ചു് എല്ലാ വിദ്യാർത്ഥികൾക്കും മാർക്കു് കൂട്ടിക്കൊടുക്കാൻ അധികാരികൾ തയ്യാറായി. ഇങ്ങനെയുള്ള പ്രോത്സാഹനങ്ങൾ വിദ്യാർത്ഥിറൗഡിത്തരങ്ങൾക്കു് വളമായിത്തീരുകയാണെന്നു പറഞ്ഞാൽ മതിയല്ലൊ ബംഗാളിൽ ഇതര സംസ്ഥാനങ്ങളിലെപ്പോലെതന്നെ മാതൃഭാഷയിൽ സർവകലാശാലാ അദ്ധ്യയനം നടത്താനുള്ള സംരംഭങ്ങൾ നടക്കുന്നുണ്ടു്. ബംഗാളിഭാഷയിൽ പഠിപ്പിക്കുന്ന വിഷയങ്ങൾക്കു് ഇംഗ്ലീഷിൽ ചോദ്യക്കടലാസ് തയ്യാറാക്കുന്ന ഉദാഹരണങ്ങളും തന്മൂലം വിദ്യാർത്ഥികൾക്കു നേരിടുന്ന വൈഷമ്യങ്ങളും ചൂണ്ടിക്കാണിക്കപ്പെടുന്നു, എന്നാൽ ഇവയ്ക്കെല്ലാം പരിഹാരം വിദ്യാർത്ഥികളുടെ റൗഡിത്തരമാണെന്നു വന്നാൽ ആഭ്യന്തരമായ അസ്വസ്ഥതയ്ക്കും, ശിക്ഷണരാഹിത്യത്തിനും വേണ്ടി ഭാവിപൗരന്മാരായിത്തീരാനുള്ള വാദ്യാർത്ഥികളെ സജ്ജമാക്കുന്ന ജോലിയായിരിക്കും സർവ്വകലാശാലകൾ നിർവ്വഹിക്കുന്നതു്. സർവകലാശാലകൾ ഉത്തമന്മാരായ പൗരന്മാരെയും, നേതാക്കന്മാരെയും സൃഷ്ടിക്കുന്നതിനു് ആവശ്യമായ പരിശീലനം നൽകേണ്ട കർത്തവ്യമാണു് നിർവഹിക്കേണ്ടതു്. അതിനുപകരം കൽക്കട്ടായിൽ കണ്ടതുപോലെ കുട്ടികളെ വിവേകരഹിതമായ പെരുമാററങ്ങൾക്കും, അക്രമങ്ങൾക്കും അനുവദിക്കുന്ന തരത്തിൽ ബലഹീനമായി പ്രവർത്തിക്കുന്ന സർവകലാശാലകൾ രാജ്യദ്രോഹമാണു് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്നു വിദ്യാഭ്യാസത്തിന്റെ ചുമതല വഹിക്കുന്ന അധികാരികൾ വിസ്മരിച്ചുകൂടാത്തതാണു്. നമ്മുടെ വിദ്യാർത്ഥികൾ ശിക്ഷണരാഹിത്യം പ്രദർശിപ്പിക്കുന്നതിനു് ഒരു പ്രധാനകാരണം രക്ഷാകർത്താക്കളും, അദ്ധ്യാപകലോകവും, അക്കാര്യത്തിൽ വേണ്ടവണ്ണം ശ്രദ്ധിക്കയും, സഹകരിക്കുകയും ചെയ്യാത്തതുകൊണ്ടാണു്. മാതാപിതാക്കന്മാർ കുട്ടികളുടെ സ്വാതന്ത്ര്യങ്ങൾക്കു കൂട്ടുനിൽക്കുന്ന രീതിയാണു് ഏററവും അപകടമായി വർത്തിക്കുന്നതു്. അതുപോലെ തന്നെ ശമ്പളസ്കെയിലിനെപ്പററി മാത്രം ചിന്തിക്കാനും, പ്രക്ഷോഭണം നടത്താനും തന്നെ സമയമില്ലാതിരിക്കുന്ന അദ്ധ്യാപകന്മാർ ശിക്ഷണരാഹിത്യത്തിനു മാതൃകകളായി വർത്തിച്ചുകൊണ്ടു് എങ്ങിനെ വിദ്യാർത്ഥികളുടെ ശിക്ഷണത്തിൽ ശ്രദ്ധിക്കും? വളരെ അപകടകരമായ ഒരു ദശാസന്ധിയിൽ കൂടെയാണു് ആധുനികലോകം കടന്നുപോകുന്നതു്. നിത്യമൂല്യങ്ങളെപ്പററിയുള്ള സ്മരണയ്ക്കും ധാരണകൾക്കും പ്രാധാന്യം കല്പിക്കപ്പെടാതെ പോകുന്ന ഒരന്തരീക്ഷത്തിൽനിന്നു നമ്മുടെ കുടുംബങ്ങളെയും വിദ്യാലയങ്ങളെയും രക്ഷപ്പെടുത്തുകയാണു് ശിക്ഷണത്തിന്റെ ആവശ്യകതയെപ്പററി ബോധമുള്ളവർ ചെയ്യേണ്ടതു്. രാജ്യത്തു് സമാധാനവും ശിക്ഷണവും സ്ഥാപിക്കപ്പെടണമെങ്കിൽ ഗൃഹങ്ങളിൽ പ്രഥമമായും, വിദ്യാലയങ്ങളിൽ രണ്ടാമതായും അവ സ്ഥാപിക്കപ്പെടണം. അതിനുള്ള മാർഗ്ഗത്തെപ്പററി ചിന്തിക്കുന്നവർ ഈശ്വരവിശ്വാസത്തിന്റേയും, സദാചാരങ്ങളുടേയും ധാർമ്മിക പ്രബോധനത്തിന്റെയും പ്രാധാന്യം വിസ്മരിക്കുകയില്ല. ഉൽക്കണ്ഠ നൽകുന്ന ഒരു ഗതിയിൽനിന്നു് വിദ്യാർത്ഥികളെ പിന്തിരിപ്പിക്കുവാൻ ശ്രമിക്കണമെങ്കിൽ അവയുടെ മാഹാത്മ്യം നമ്മുടെ സാമൂഹ്യജീവിതത്തിൽനിന്നു നഷ്ടപ്പെടാൻ അനുവദിക്കാതിരിക്കുകയാണു് വേണ്ടതു്. നമ്മുടെ രക്ഷാകർത്താക്കന്മാരും, അദ്ധ്യാപകന്മാരും, വിദ്യാഭ്യാസാധികൃതന്മാരും അക്കാര്യത്തിൽ കൂടുതൽ ശ്രദ്ധിക്കുന്നതിനു് കൽക്കട്ടാ സംഭവം പോലെയുള്ള ഉദാഹരണങ്ങൾ പ്രചോദനം നൽകട്ടെയെന്നാശംസിക്കുന്നു.

---

# നീലനദി ശാന്തമായൊഴുകുന്നു

**കെ. വി. മാമ്മൻ ബി. എ.**

സ്മാരകങ്ങളുടെ മണിത്തൊട്ടിലായ ഈജിപ്റ്റിലുള്ളതും ഇന്നു് ലോകത്തിന്റെ സവിശേഷമായ ശ്രദ്ധയെ ആകർഷിച്ചുകൊണ്ടിരിക്കുന്നതുമായ ഒരു സ്മാരക സഞ്ചയത്തിലേക്കു്—അതേ, റാംസേസ് രണ്ടാമന്റെ സ്മാരകത്തിലേക്കു്—നമുക്കൊരു തീർത്ഥയാത്ര നടത്താം.

നീലനദിയുടെ ആ തടത്തിലേക്കു് ഒന്നു നോക്കൂ. അവിടെയാണു് ഗംഭീരമായ അസ്വാൻ അണ പണിയാൻ പോകുന്നതു്. വരണ്ടുണങ്ങിയ മണലാരണ്യങ്ങളെ മണമുതിരുന്നമലർക്കാവുകളായി മാററുവാനുള്ള ഒരു സുധീര സംരംഭമാണു് ഈ അണ നിർമ്മാണം

ആ തരംഗിണീതീരത്തു് കിഴക്കാംതൂക്കായി ഒരുയർന്ന കുന്നു കാണുന്നില്ലേ? അതിന്റെ മുകളിൽ ഗോപുരം പോലെ കാണുന്നതാണു് ആബുസിംബൽ ക്ഷേത്രം. ഇവിടെയാണു് സുപ്രസിദ്ധ ഫറവോ റാംസേസ് രണ്ടാമന്റെയും കുടുംബാംഗങ്ങളുടെയും സ്മാരകപ്രതിമകൾ അലംകൃതമായി നിർമ്മിച്ചുറപ്പിച്ചിരിക്കുന്നതു്. 67 അടി ഉയരത്തിൽ ബി. സി. 1250-ൽ പണിത ഈ ക്ഷേത്രം ലോകത്തിലെ അത്യൽഭുതകരവും അതിവിശാലവുമായ ഒന്നാണു്. അതിന്റെ മുമ്പിൽക്കൂടി നീലനദി ഒഴുകാൻ തുടങ്ങിയിട്ടു മൂവായിരത്തിലധികം വർഷങ്ങളായി. ശതാബ്ദങ്ങളായി നീലനദീജലപ്പരപ്പിൽക്കൂടി തുഴഞ്ഞുനീങ്ങിക്കൊണ്ടിരിക്കുന്ന വള്ളക്കാർ അത്ഭുതത്തോടും ഭക്തിയോടും കൂടിയാണു് ഈ സ്മാരകക്ഷേത്രങ്ങളിലേക്കു് തങ്ങളുടെ കണ്ണുകൾ അയച്ചിട്ടുള്ളതു്. മനുഷ്യജാതിയുടെ പൊതുവായുള്ള ഒരവകാശവും വിലമതിക്കാനാവാത്ത കലാനിക്ഷേപവുമാണിതു്.

ഈ നിക്ഷേപം തകരുമോ? ലോകചരിത്ര ഗവേഷകന്മാർ ഉൽകണ്ഠയോടുകൂടി ചോദിക്കുന്ന ഒരു ചോദ്യമാണിതു്. കാരണം ഈ സ്മാരകത്തെക്കാൾ ഗംഭീരമായ സംരംഭമാണു് അസ്വാൻ അണ. അണ ഉയരുമ്പോൾ ഈ സ്മാരകങ്ങൾ വെള്ളത്തിലാകും.

കത്തിജ്ജ്വലിക്കുന്ന സൂര്യകിരണങ്ങൾക്കോ, മണൽനിറഞ്ഞ ചണ്ഡ

(ശേഷം 10-ാം പേജിൽ)

# മലബാർ പ്രദേശത്തു നിന്നു് മദ്രാസ് സ്റ്റേററിലേക്കു്

ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്

കണിയാമ്പററ, മാർച്ചു് 26.

മൂലങ്കാവു പള്ളി, സുൽത്താൻ ബത്തേരിയിൽനിന്നു മൂന്നു നാഴിക വടക്കും കോഴിക്കോട്ടുനിന്നുള്ള മൈസൂർ റോഡിൽ 64–ാം മൈലിലുമാണു്. പുളൂപ്പാടി തോട്ടം പള്ളിയുടെ മദ്ബഹായ്ക്കു കല്ലിട്ടതിൻെറ ശേഷം ഞാൻ പുറപ്പെട്ടു. ജീപ്പിൽ ചുരം കയറി നാൽപ്പതു നാഴിക സഞ്ചരിച്ചതിൻെറ ശേഷം മൂലങ്കാവിൽ എത്തി. ടിപ്പുസുൽത്താൻെറ ഒരു ഫ്രഞ്ചു് എഞ്ചിനീയരാണു് പർവ്വതങ്ങളിൽക്കൂടെയുള്ള ഈ ചുരം റോഡ് നിർമ്മിച്ചിട്ടുള്ളതു്. കോഴിക്കോട്ട്, കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങൾ ആക്രമിപ്പാൻ ടിപ്പു ഇവിടെ ഒരു ബാററി (ബത്തേരി) സ്ഥാപിച്ചശേഷമാണു പുറപ്പെട്ടതു്. ഓണക്കൂർകാരൻ നിരപ്പത്തു ഇത്താക്കാണു് ഇവിടത്തെ കൈക്കാരൻ. വികാരി, കോലഞ്ചേരി മുള്ളമ്പൊട്ടക്കൽ അബ്രാഹം കത്തനാരാണു്. പള്ളി പണിതു കൊണ്ടിരിക്കുന്നു. ദൈവമാതാവിൻെറ മനോഹരമായ സുൽത്താൻ ബത്തേരിപ്പള്ളി ഇരുപതിനായിരം രൂപ ചെലവിട്ടു പണിതു മിക്കവാറും തീർന്നു. അഞ്ഞൂറു രൂപ ഞാൻ ഈ പള്ളിക്കു കൊടുത്തിട്ടുണ്ടു്. റാക്കാട്ടു നൂറനാൽ മത്തായികത്തനാരാണു് വികാരി. ഇയാൾക്കു് ഹോമിയോപ്പതി ചികിത്സയുണ്ടു്, നമ്മുടെ പട്ടക്കാർ ആത്മീയപ്രവർത്തനത്തോടുകൂടി ശാരീരിക ചികിത്സയും അഭ്യസിച്ചു നടത്തുന്നതു് അവക്കു ഭൂഷണമാണു്. കോതമംഗലം ഓലപ്പുറക്കാർ സംഭാവന ചെയ്ത ഏഴേക്കർ പുരയിടത്തിൽ പള്ളി സ്ഥിതിചെയ്യുന്നു. ഇരുനൂറു വീട്ടുകളുണ്ടു്. വയനാട്ടിലെ വൈദികരുടെ ഒരു കോൺഫറൻസ് ഇവിടെവെച്ചു ഞാൻ നടത്തി. സർക്കാർ ഹൈസ്കൂളിൽ നമ്മുടെ അനേകം കുട്ടികൾ പഠിച്ചുവരുന്നു. നെയ്യൂർകാരൻ മംഗലത്തു് ഏലിയാസ്കത്തനാർ നടത്തുന്ന വടക്കനാട്ടു പള്ളിയിൽ ഞാൻ ഒരു യോഗം നടത്തി. വടക്കനാട്ടു കാട്ടാനയുടേയും കാട്ടുപോത്തിൻേറയും തോട്ടപ്പുഴവിൻേറയും ശല്യമുള്ള സ്ഥലമാണു്. മൈസൂർവനങ്ങളിൽ തീ വീഴുമ്പോഴും, വെള്ളം കുടിപ്പാനും കാട്ടാനകൾ ഈ ഭാഗത്തേക്കു കടക്കുന്നു.

67–ാം മൈലിൽ ഞാൻ ജീപ്പിൽ എത്തിയപ്പോൾ കല്ലുമുക്കു പള്ളിക്കാർ ഞങ്ങളെ ആഘോഷപൂർവ്വം എതിരേററു. റോഡിൽനിന്നു രണ്ടു നാഴിക വയലിൽക്കൂടി പള്ളിയിലേക്കു നടക്കണം. വെടി, തമ്പേറു, വെള്ളിആലിലക്കൊടകൾ, കൊടികൾ എന്നിവയോടുകൂടിയായിരുന്നു എതിരേൽപ്പു്. യുവാക്കന്മാർ തിളങ്ങുന്ന പരിചകളോടുകൂടി ചുവടുവെച്ചു് നൃത്തം ചെയ്തിരുന്നു. ഇവിടത്തെ വികാരി വലമ്പൂർ കട്ടയ്ക്കകത്തു ജോസഫ് കത്തനാരും കൈക്കാരൻ മുറിമററം കുടുംബക്കാരനുമാണു്. പിറെറദിവസം സാമാന്യം വലിയ ഇടവകയായ പുൽപള്ളി പള്ളിയിലേയ്ക്കു പോയി. അവിടെ ശനിയാഴ്ച കുർബാന ചൊല്ലി. കോളിയാടിപ്പള്ളിയിൽ നിന്നും വികാരി പഴന്തോട്ടം മനയത്തു ജേക്കബ്കത്തനാർ ജീപ്പും കൊണ്ടുവന്നു്. മാർച്ചു് 20—ാംതീയതി ഞായറാഴ്ച ഞാൻ അവിടെ കുർബാന ചൊല്ലി. എന്തു വിശേഷമായ പ്രദേശം! ഇവിടെ നമുക്കു 110കുടുംബങ്ങളുണ്ടു്. മൂന്നു പുലയരെ മാമോദീസാ മുക്കി. ഒരു പുതുക്രിസ്ത്യൻ തള്ള എന്നെ വന്നുകണ്ടു. "നിങ്ങൾ ഏതാണു്?" എന്നു ഞാൻ ചോദിച്ചു. "കൊള്ളാം, എന്നെ തിരുവിതാംകൂറിൽ തിരുമേനിയുടെ കൈകൊണ്ടു മാമോദീസാ മുക്കീട്ടു ഇപ്പോൾ ഞാൻ ഏതാണെന്നു ചോദിക്കുന്നുവോ?" എന്നായിരുന്നു മറുപടി. പുതുക്രിസ്ത്യൻ വിധവകൾക്കു വസ്ത്രം അവകാശമാകയാൽ ഞാൻ രണ്ടുപേർക്കു വസ്ത്രം വാങ്ങി കൊടുത്തു. കുറെ പുലക്കള്ളികൾ എന്നെ വന്നു കണ്ടു. ഒരുത്തി എന്നോടു്, "ഞാൻ കരിങ്ങാച്ചിറക്കാരിയാണു്, തമ്പുരാൻ എൻെറ മാടത്തിൽ വന്നിട്ടുണ്ടല്ലോ" എന്നു സസന്തോഷം പറഞ്ഞു. "നിങ്ങൾ ഈ പള്ളിയിൽ ചേർന്നു് നടക്കുന്നതു നിങ്ങൾക്കു ഭാഗ്യമാണെ"ന്നു ഞാൻ ഓർപ്പിച്ചു. പിന്നെ ഞാൻ വിസ്താരമേറിയ എൻെറ ഭദ്രാസനത്തിൽ, കേരളത്തിൽനിന്നു മദ്രാസ്സംസ്ഥാനത്തിലേക്കു കടന്നു് നാലു പള്ളികൾ സന്ദർശിച്ചു. അമ്പോ, അത്ഭുതകരമായ ഈ വമ്പിച്ച കുടിയേററം പോലെ ഒരു കുടിയേററം ലോകത്തിൽ വേറെ വല്ല ഭൂഭാഗങ്ങളിലുമുണ്ടോ എന്നു ഞാൻ അത്ഭുതപ്പെട്ടുകൊണ്ടിരിക്കുന്നു. കാരക്കൊല്ലി പള്ളിക്കാരും പുതുതായി ആരംഭിച്ചിരിക്കുന്ന കൊളപ്പിള്ളി പള്ളിക്കാരും അവരുടെ മെത്രാപ്പോലീത്തായെ കാണുന്നതിനു നിർബന്ധമാകയാൽ ജീപ്പിൽ വളരെ ദുർഘടമായ വഴികളിൽക്കൂടി സഞ്ചരിച്ചു് കാരക്കൊല്ലിയിൽ 22–ാംതീയതി 10 മണിക്കു് യോഗം, കൊളപ്പിള്ളിയിൽ 2മണിക്കു യോഗം, ഇങ്ങനെ നടത്തി. എല്ലാ സ്ഥലങ്ങളിലും അമ്മമാർ ജനക്കൂട്ടത്തിൽനിന്നു എളിയിൽ കുട്ടികളേയുംകൊണ്ടു് തലയിൽ സ്ളീബാ വെച്ചു അനുഗ്രഹിപ്പാൻ തള്ളിക്കയറുകയാണു്. പാതിനോമ്പു് കല്ലുപ്പാറക്കാരൻ സഖറിയാ കത്തനാർ നടത്തുന്ന താളൂർ പള്ളിയിലാണു കഴിച്ചതു്. നൂറിലധികം വീട്ടുകാരുള്ള മാങ്ങോട്ടു പള്ളിയിലേക്കു കുന്നു കയറിയും വയലിറങ്ങിയും മൂന്നു നാഴിക നടന്നു് വചനിപ്പുപെരുന്നാളിൽ കുർബാന ചൊല്ലി. അയിരൂർകാരൻ തോമസ്കത്തനാരാണു് ഇവിടത്തെ വികാരി. പിറേറദിവസം താളൂക്കു മടങ്ങിയപ്പോൾ കണിയാമ്പററ വികാരി കുന്നയ്ക്കൽ വട്ടമററത്തിൽ പൌലോസ്കത്തനാർ വാഹനവും കൊണ്ടു വന്നിരുന്നു. കണിയാമ്പററ പള്ളി പൌരസ്ത്യ സുവിശേഷ സമാജത്തിൻെറ വകയാണെന്നും, അവിടത്തെ അധികാരി മാർ യൂലിയോസ് മെത്രപ്പോലീത്താ മാത്രമാണെന്നും പള്ളിച്ചിറ കത്തനാർ വ്യവഹാരം കൊടുത്തിരുന്നു. അതു തള്ളിക്കൊണ്ടു് അമ്പലവയൽ തഹശീൽമജിസ്ട്രേട്ട് വിധി പ്രസ്താവിച്ചു ഇന്ത്യയിലെ സർവ സുറിയാനിപ്പള്ളികളുടേയും പരമാധികാരി പരിശുദ്ധ കാതോലിക്കാബാവാതിരുമേനിയാണെന്നാണു് വി

# അന്തിമോപചാരം

കെ.

(തുടർച്ച)

(ഗ്രിയക്കോമ എഴുന്നേററു ശബ്ദ മുണ്ടാക്കാതെ പുറത്തു പോയി. കാവൽക്കാരൻെറ കൺപോളകൾ ഉറക്കക്ഷീണത്താൽ താനെ അടയുന്നു. ചാപ്പലിനുള്ളിൽ നിന്നു് സന്ധ്യാപ്രാർത്ഥനയുടെ സ്വരം മുഴങ്ങുന്നുണ്ടു്. അധികം താമസിയാതെ, ജൂണിപ്പർ ഉറങ്ങിക്കിടക്കുന്ന ആ മുറി അദ്ദേഹത്തിൻെറ സ്വപ്നരംഗമായി മാറുന്നു. പല രൂപങ്ങൾ ന്യായാസനത്തിനു ചുററിലും കാണാം. ഇരുണ്ട ഒരു രൂപം ന്യായാസന പീഠത്തിൽ ഇരിക്കുന്നുണ്ടു്. അടുത്ത മുറിയിൽ നിന്നു്, വല്ല വിടവിലൂടെയും ഒളിച്ചു കടന്നു വരുന്ന ദീപരശ്മികൾ മാത്രമേ, മുറിയിൽ പ്രവേശിക്കുന്നുള്ളു. അതുകൊണ്ടു് രൂപത്തിൻെറ മുഖം ദൃശ്യമല്ല. ന്യായാസന പീഠത്തിൽ നിന്നു് അഗ്രാസനാധിപതിയുടെ സ്വരം ഉയരുന്നു.)

ശബ്ദം—സഹോദരാ, ജൂണിപ്പർ.

(ജൂണിപ്പർ അനങ്ങുന്നില്ല. കണ്ണുകൾ തുറന്നാണിരിക്കുന്നതു്. ആദരസമന്വിതമെങ്കിലും, മന്ദമായ സ്വരത്തിൽ വിളികേൾക്കുന്നു.

ജൂണിപ്പർ—ഉവ്വ്, പിതാവേ.

ശബ്ദം—എല്ലാവരും കാണത്തക്കവിധം മുമ്പോട്ടു നീങ്ങി നിൽക്കുക.

ജൂണിപ്പർ—പിതാവേ, എനിക്കു കഴിയുന്നില്ല.

ശബ്ദം—എന്തു കൊണ്ടു്?

ജൂണിപ്പർ—കാൽ എന്നെ പിടിച്ചുകെട്ടിയിരിക്കുകയാണു്. അനങ്ങാൻ പാടില്ല,

ശബ്ദം—എന്നാൽ, കേട്ടു്, മറുപടി പറയുക. സഹോദരാ, നിനക്കു നൽകിയ ജീവിതംകൊണ്ടു നീ എന്തു ചെയ്തു?

ജൂണിപ്പർ—എനിക്കറിഞ്ഞുകൂടാ പിതാവേ...ഒന്നും ചെയ്തില്ല,

ശബ്ദം—യാതൊന്നും?

ജൂണിപ്പർ—ഞാൻ ചെയ്യേണ്ടതായ പല കാര്യങ്ങളും ചെയ്തില്ല; ചെയ്യരുതാത്ത പലതും നല്ലതായി ചെയ്തു.

ശബ്ദം—ചെയ്യരുതാത്ത കാര്യങ്ങൾ എവ്വിധം നന്നായി ചെയ്തു?

ജൂണിപ്പർ—പിശാചിനു ഹിതകരമായ വിധത്തിൽ.

ശബ്ദം—പലരും സഹോദരനെപ്പററി പരാതി സമർപ്പിച്ചിട്ടുണ്ടു്.

ജൂണിപ്പർ—കർത്താവു് എന്നെ സുഖപ്പെടുത്തി രക്ഷിക്കട്ടെ. ഞാൻ അവർക്കു ചെയ്ത ദോഷങ്ങളിൽ നിന്നു് അവരെ കാത്തുകൊള്ളുകയും ചെയ്യട്ടെ.

ശബ്ദം—സഹോദരൻ അനുതപിക്കുന്നുണ്ടെങ്കിൽ, അതെല്ലാം കർത്താവു നോക്കിക്കൊള്ളും.

ജൂണിപ്പർ— ഉവ്വ്, ചെയ്തുപോയ സകലതിനുംവേണ്ടി ഞാൻ അനുതപിക്കുന്നു. ജനിച്ചു പോയതിനു വേണ്ടിപ്പോലും. പക്ഷേ, ദൈവം അതനുവദിക്കുകയില്ലായിരിക്കും. അതു തെററല്ലേ? മാത്രമല്ല......

ശബ്ദം—പറഞ്ഞോളൂ.

ജൂണിപ്പർ—ഞാൻ ജനിച്ചിരുന്നില്ലെങ്കിൽ, കൊച്ചുപിതാവിനെ അറിയാൻ ഇടവരുകയില്ലായിരുന്നു.

ശബ്ദം—സഹോദരാ, കൊച്ചുപിതാവു ദൈവമല്ലെന്നോർക്കണം. ദൈവത്തെ അറിഞ്ഞു്, ആരാധിക്കാനാണു് സഹോദരനെ സൃഷ്ടിച്ചതു്: അല്ലാതെ മറെറാരു മനുഷ്യനെ ആരാധിക്കാനല്ല.

ജൂണിപ്പർ—കൊച്ചുപിതാവില്ലായിരുന്നെങ്കിൽ ഞാൻ ദൈവത്തെ അറിയാൻ ഇടവരുമായിരുന്നോ എന്നു സംശയമാണു്.

ശബ്ദം—എന്തുകൊണ്ടു്? നിങ്ങൾ കരുടനായിരുന്നോ?

ജൂണിപ്പർ—അല്ല, ഒരു മണ്ടൻ. ഒന്നും മനസ്സിലാകാത്ത മണ്ടൻ. പക്ഷേ അദ്ദേഹമാകട്ടെ എന്നെസ്നേഹിച്ചു! എന്നെ മനസ്സിലാക്കി, കാര്യങ്ങൾ ഗ്രഹിക്കാൻ എന്നെ പഠിപ്പിക്കുകയും ചെയ്തു.

ശബ്ദം—അദ്ദേഹം അവിടെ സഹോദരൻെറ കൂടെയുണ്ടോ?—ഇപ്പോൾ?

ജൂണിപ്പർ—ഇവിടെ ഇരുട്ടാണു്, ഒന്നും കാണാൻ നിവൃത്തിയില്ല.

ശബ്ദം—അദ്ദേഹത്തെ കാണുന്നില്ലാ, അല്ലേ?

ജൂണിപ്പർ—(വിളിക്കുന്നു.) കൊച്ചുപിതാവേ!....കൊച്ചുപിതാവേ!... (നിശ്ശബ്ദത)

ശബ്ദം— അദ്ദേഹം വിളി കേട്ടുവോ?

ജൂണിപ്പർ— എന്തിനു വിളി കേൾക്കണം? അദ്ദേഹം തൊട്ടടുത്തിരിക്കുമ്പോൾ?

ശബ്ദം— നിങ്ങളെപ്പററി മറെറാന്നും പറയാനില്ലേ? ഉണ്ടെങ്കിൽ പറയൂ.

ജൂണിപ്പർ—പിതാവേ, കൂടുതലായിട്ടൊന്നും പറയാനില്ല.

ശബ്ദം—മററാർക്കെങ്കിലും എന്തെങ്കിലും പരാതികൾ സമർപ്പിക്കാനുണ്ടെങ്കിൽ, അതിനു സമയമനുവദിച്ചിരിക്കുന്നു.

ഒരു മനുഷ്യൻെറ ശബ്ദം—ഞാൻ പാപത്തിൽ മുഴകി, നശ്ചനായിരുന്നു; ഈ സഹോദരൻ എന്നെ വസ്ത്രം ധരിപ്പിച്ചു. ഞാൻ അദ്ദേഹത്തോടു പരുഷമായി പെരുമാറി. അദ്ദേഹമെനിക്കു നന്ദി പറഞ്ഞു; ഞാൻ മോഷ്ടിച്ചു; അദ്ദേഹമെന്നോടു് കൃതജ്ഞത കാണിച്ചു.

ശബ്ദം—മററാരെങ്കിലുമുണ്ടോ?

ഒരു സ്ത്രീ ശബ്ദം— പിതാവേ, എൻെറ ഭർത്താവു് മോഷണക്കുററത്തിനു തടവിലായി, ഞങ്ങൾ പട്ടിണി കിടക്കാൻ നിർബ്ബന്ധിതരായി. സ്വന്തമായി യാതൊന്നും ദാനം തരുവാൻ ഇല്ലാതിരുന്നതിനാൽ അദ്ദേഹം പോയി, അൾത്താരയിൽനിന്നു്—ദൈവകരങ്ങളിൽ നിന്നു്—എടുത്തു് എനിക്കു ഭിക്ഷ തന്നു. അങ്ങനെ ഞങ്ങളെ തീററിപ്പോററി.

ശബ്ദം;—മററാരെങ്കിലും?

ഏലിയാസിൻെറ ശബ്ദം:—പിതാവേ, ഈ മനുഷ്യനു് എന്നെ പേടിയായിരുന്നു. ഞാൻ അധികാരത്തിലിരിക്കുമ്പോൾ, അനുസരണത്തിൻെറ പേരിൽ ഞാൻ ഇയാളോടു് കഠിനമായി പെരുമാറി, ഇയാളുടെ മണ്ടത്തരത്തെ പരിഹസിച്ചു. എന്നാൽ എല്ലാവരും എന്നെ നിഷ്ക്കാസനം ചെയ്തപ്പോൾ, ഈ സഹോദരൻ എന്നോടു ക്ഷമിച്ചു, എനിക്കുവേണ്ടി പ്രാർത്ഥിച്ചു.

---

ധി. ഞാൻ 26—ാംതീയതി ശനിയാഴ്ച അവിടെ കുർബാന ചൊല്ലുകയും മാനന്തവാടിപ്പള്ളി വികാരി കുറപ്പുമ്പടി മററമന അബ്രാഹം കത്തനാർ കൊണ്ടുവന്ന ജീപ്പിൽ മാനന്തവാടിക്കു പുറപ്പെടുകയുംചെയ്തു.

ശബ്ദം:—മററാർക്കെങ്കിലും എന്തെങ്കിലും പറയാനുണ്ടോ?

ഫ്രാൻസിസിൻെറ ശബ്ദം—പിതാവേ, ദൈവം തൻെറ കരുണയിൽ മനുഷ്യനെ സൃഷ്ടിച്ചപ്പോൾ ചുരുക്കം പേരെ ബുദ്ധിമാന്മാരായും ഭൂരിപക്ഷമാളുകളെ മണ്ടന്മാരായും സൃഷ്ടിച്ചു. അനന്തരം അദ്ദേഹം സ്വന്തം പുത്രനായ യേശുക്രിസ്തുവിനെ ലോകത്തിലേയ്ക്കയച്ചു. മണ്ടന്മാരാണ് അദ്ദേഹത്തെ കൂടുതലായി മനസ്സിലാക്കിയതു് അദ്ദേഹം എന്നെ തൻെറ സേവനത്തിനായി വിളിച്ചപ്പോൾ, എനിക്കു തുണയും വഴികാട്ടിയുമായി നൽകിയതു് മണ്ടനായ ഈ സഹോദരനെ ആയിരുന്നു. ഇരുണ്ട രാത്രികളിൽ വഴിതെററിപ്പോകാതെ ഈ സഹോദരൻ എന്നെ സൂക്ഷിച്ചു: ദീർഘ യാത്രകളിൽ കുഴഞ്ഞുവീഴാതെ എന്നെ താങ്ങിക്കൊണ്ടു—അങ്ങനെ അങ്ങോളമിങ്ങോളം ഈ സഹോദരൻ എനിക്കൊരു താങ്ങും തണലുമായിരുന്നു.

ശബ്ദം:—അതു കഴിഞ്ഞ കഥയല്ലേ? ഇപ്പോഴിതാ രാത്രി അവസാനിച്ചു, യാത്രകളെല്ലാം തീർന്നു. ഈ മനുഷ്യനെക്കൊണ്ടു് ഇനിയും എന്തു പ്രയോജനമാണുള്ളതു്? പറയുക. ഈ മനുഷ്യൻ കേൾക്കട്ടെ.

ഫ്രാൻസിസിൻെറ ശബ്ദം:—കൊച്ചു കുഞ്ഞാടേ, എൻെറ ശബ്ദം കേൾക്കാമോ? ഓടി, എൻെറ അടുക്കലേക്കു വരുക, വേഗമാകട്ടെ!

ജൂണിപ്പർ:—എൻെറ കർത്താവേ! അതു കൊച്ചു പിതാവിൻെറ സ്വരമാണല്ലൊ!

[ജൂണിപ്പർ പതുക്കെ എഴുന്നേററു് ന്യായാസനത്തിനു കുറേ മുമ്പിലായി ഫ്രാൻസിസ് നിൽക്കുന്നിടത്തേക്കു നീങ്ങുന്നതു് അവ്യക്തമായി കാണാം. പെട്ടെന്നു് ഒരു ഗാനാലാപം കേൾക്കാറാകുന്നു. പഴയ ഓർമ്മകൾ പുതുരൂപം കൊള്ളുകയാണു്.]

ഫ്രാൻസിസും ജൂണിപ്പറും—
നിന്നുവേ നിന്നുവേ
നിന്നുവേ നഗരം,
ജൂണിപ്പർ മണ്ടനെ
സാമോദം കാണുക,
മണ്ടരിൽ മണ്ടനാം
ജൂണിപ്പർ സോദരൻ—
സ്നേഹത്തിൻ മൂർത്തിയാം,
പ്രേമത്തിടമ്പാണു്.

[ജൂണിപ്പർ ഫ്രാൻസിസിൻെറ അടുക്കലെത്തി. ഫ്രാൻസിസ് തൻെറ കൈ ജൂണിപ്പറുടെ തോളിലിട്ടു് ആ സഹോദരനെ സ്വന്ത ശരീരത്തോടു് അടുപ്പിച്ചു നിറുത്തുന്നു. അവരുടെ സ്വരം മററു സ്വരങ്ങളുമായി കൂടിച്ചേരുന്നു.]

എല്ലാവരും:—
നിന്നുവേ നിന്നുവേ
കരയുന്നെന്തിനു്?
കഠിനഹൃദയം,–കരുണാശൂന്യത,
തരിമ്പും സ്നേഹവും—കാണ്മാനൊട്ടില്ലെന്നായ്
നിന്നുവേ നിന്നുവേ,–തെരക്കുന്നെന്തോന്നു്?
ജൂണിപ്പർ മണ്ടൻെറ വിഡ്ഢിത്തം, വിഡ്ഢിത്തം
അതിൻെറ മൂല്യമോ രത്നത്തേക്കാളധികം
അതിനു തുല്യമായ് ലോകത്തിലില്ലൊന്നും,

# മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ്ബാവാ തിരുമേനി അമേരിക്കയിൽ

**ഫാ. ടി. വി. പീലിപ്പോസ്, ന്യൂയോർക്കു്, മാർച്ച് 17**

ഇടവകസന്ദർശനാർത്ഥം മോറാൻ മാർ ഇഗ്നാത്തിയോസ് തൃതീയൻ പാത്രീയർക്കീസുബാവാ തിരുമനസ്സുകൊണ്ടു് ഈ കഴിഞ്ഞ ഞായറാഴ്ച (13—ാംനു) രാവിലെ 8. 20 നു് വിമാനമാർഗ്ഗം ഇവിടെ എത്തി. അദ്ദേഹത്തെ അമേരിക്കയിലെ ഇടവകമെത്രാപ്പോലീത്താ ആയ ശമുവേൽ മാർഅത്താനാസ്യോസ് തിരുമേനിയും മൂസ്സലിലെ മാർ ഗ്രീഗോറിയോസ് തിരുമേനിയും (ഇദ്ദേഹം യൂണിയൻ സിമ്മനാരിയിൽ പാഴ്സ് പ്രോഗ്രാമിനു ഒരു കൊല്ലത്തേക്കു് വന്നുതാമസിക്കുന്നു) അച്ചന്മാരും അനേകം ജനങ്ങളും കൂടി വിമാനത്താവളത്തിൽ വച്ചു് സ്വീകരിച്ചു് ന്യൂജേഴ്സിയിൽ ഹാക്കൻസാക്ക് പള്ളിയിലേക്കു് കൊണ്ടുപോയി. അവിടെ അദ്ദേഹം വി. കുർബ്ബാന അർപ്പിച്ചു. തന്റെ ആത്മീയ മക്കളെ നേരിട്ടു് കണ്ടു് സന്തോഷിക്കുകയും, അവരുടെ ആത്മീയ പുരോഗതിയെപ്പററി അറിയുകയുമാണു് തന്റെ വരവിന്റെ പ്രധാനമായ ഉദ്ദേശമെന്നും, ഒരു പാത്രിയർക്കീസ് അമേരിക്ക സന്ദർശിക്കുന്നതു് ഇതു് ആദ്യമായിട്ടാണെന്നും ബാവാതിരുമേനി പ്രസംഗമദ്ധ്യേ സൂചിപ്പിച്ചു.

അമേരിക്കയിൽ ആകെ അഞ്ചോ ആറോ പള്ളികളാണു് നമുക്കുള്ളതു്. പ. ബാവാ തിരുമനസ്സിലെ ആഗമനം സംബന്ധിച്ചു് ചില ആശങ്കകൾ പ്രകടിപ്പിക്കപ്പെട്ടിരുന്നു. പ്രത്യേകിച്ചു് ഇവിടെയുള്ള രണ്ടു് തിരുമേനിമാക്കും അക്കാര്യത്തിൽ വളരെ സംശയവും ഭയവും ഉണ്ടായിരുന്നു. പാത്രിയർക്കീസായ ഉടനെ തിരുമേനി ദക്ഷിണ അമേരിക്ക സന്ദർശിച്ചു. അവിടെ ഒരു പള്ളിയും കുറച്ചാളുകളുമുണ്ടായിരുന്നതു് ഇപ്പോൾ രണ്ടു പള്ളികളും രണ്ടു കക്ഷികളുമായി. അതിന്റെ ശേഷമാണു് യുണൈററഡ് സ്റ്റേററ്സിലേക്കു് വരുവാനുള്ള ആഗ്രഹം ബാവാ പ്രകടിപ്പിച്ചതു്. എന്നാൽ ഇടവകമെത്രാപ്പോലീത്താ മാർ അത്താനാസ്യോസ് തിരുമേനിയാകട്ടെ, ഒരു പാത്രിയർക്കീസ് അമേരിക്ക സന്ദർശിക്കുന്നതു് ആദ്യമായതുകൊണ്ടും, ഇവിടുത്തെ പ്രസിഡൻറിനെ ക്ഷണിച്ചു് ബാവായ്ക്കു് ഒരു വലിയ സ്വീകരണം കൊടുക്കണമെന്നുള്ള താല്പര്യം കൊണ്ടും, കുറച്ചു സാവകാശം തരണമെന്നും, വിവരത്തിനു് ബാവായെ അറിയിച്ചുകൊള്ളാമെന്നും മറുപടി അയച്ചു. ഈ സന്ദർഭത്തിലാണു് മാർ അത്താനാസ്യോസ് തിരുമേനിയുടെ അപേക്ഷപ്രകാരം ബാവാതിരുമനസ്സുകൊണ്ടു് ഫാദർ ഷുഗറിനെ മുടക്കിയതു്. (ഈ സംഗതികളേക്കുറിച്ചുള്ള വിവരങ്ങൾ നാട്ടിൽ മുമ്പു് അറിഞ്ഞിട്ടുള്ളതാണു്)

അതിനുശേഷം മാസങ്ങൾ പലതു് കഴിഞ്ഞു, വർഷം രണ്ടായി, അമേരിക്കയിൽ നിന്നും മെത്രാപ്പോലീത്താ തിരുമനസ്സിലെ ക്ഷണക്കത്തു് കാത്തിരുന്ന ബാവാതിരുമേനിക്കു് അതു് കിട്ടിയില്ല. പലപ്പോഴും ബാവാതിരുമേനി ആഗ്രഹം പ്രകടിപ്പിച്ചെഴുതിയിട്ടും ഫലമുണ്ടായില്ല. മെത്രാപ്പോലീത്താതിരുമനസ്സിലെ ഈ നിലപാടിൽ ബാവാ അസംതൃപ്തനായി. ഈ അവസരങ്ങളിലെല്ലാം ഫാദർ ഷുഗറും അദ്ദേഹത്തിന്റെ ആളുകളും മുറയ്ക്കു് പ. ബാവാ തിരുമേനിക്കു് എഴുതുമായിരുന്നു. ബാവാ അമേരിക്കയിലേക്കു് വരുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ ഫാദർ ഷുഗറും ജനങ്ങളും വേണ്ട ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. ഫാദർ ഷുഗറിന്റെ മുടക്കു് തീർത്തു. എന്നിരിക്കിലും ഇടവകമെത്രാപ്പോലീത്താ പട്ടക്കാരനെ സ്വീകരിപ്പാൻ മനസ്സായില്ല. തന്നെ കൂടാതെയും, ഒരു തീരുമാനത്തിൽ എത്താതെയും മുടക്കഴിച്ചതിൽ അദ്ദേഹത്തിനു് മനഃപ്രയാസം ഉണ്ടെന്നുള്ളതുകൂടാതെ, ബാവാ ഇങ്ങനെയുള്ള സന്ദർഭത്തിൽ ഇവിടെ വന്നാൽ കൂടുതൽ ഭിന്നിപ്പുണ്ടാകുമെന്നും അദ്ദേഹം ആശങ്ക പ്രദർശിപ്പിച്ചു. ബാവാ വരുന്നതിൽ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് അധികം താല്പര്യപ്പെടാഞ്ഞതു് അതുകൊണ്ടായിരുന്നു. ഏതായാലും പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു് വരുന്ന തീയതി കാണിച്ചും, അതിനു് വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളാനും, വിവരം എല്ലാവരെയും അറിയിപ്പാനും ആയി പാർത്രിയാർക്കാ അരമനയിൽ നിന്നും ഫാദർ ഷുഗറിനും അദ്ദേഹത്തിന്റെ ആളുകൾക്കും കല്പന വന്നു. അതനുസരിച്ചു് അവർ ഒരു വലിയ ഹോട്ടലിൽ ബാവാ വന്നാൽ താമസിക്കുന്നതിനു് എല്ലാ ക്രമീകരണങ്ങളും ചെയ്തു ബാവാ വരുമെന്നു തീർച്ചയായപ്പോൾ ഇവിടെയുള്ള രണ്ടു തിരുമേനിമാരും കൂടി, ബാവാ വരുന്നതു് സന്തോഷമാണെന്നും, വന്നാൽ മാർ അത്താനാസ്യോസ് തിരുമേനിയുടെ കൂടെ താമസിക്കണമെന്നും, കാനോനികമായ നടപടിയും പാരമ്പര്യവും അനുസരിച്ചു് പ. ബാവാതിരുമനസ്സുകൊണ്ടു അങ്ങനെയാണല്ലോ വേണ്ടതെന്നും മററും കാണിച്ചു്, ബാവായ്ക്കു് എഴുതി. അതിനു് മാർ ഗ്രീഗോറിയോസ് തിരുമേനിക്കു് ബാവാ ഇപ്രകാരം എഴുതി. ''നമ്മുടെ വരവിനെ സംബന്ധിച്ചു് അവിടെയുള്ള നമ്മുടെ എല്ലാ പള്ളികൾക്കും കൽപ്പനകൾ അയയ്ക്കുക.'' ഇതിനകം ബാവാതിരുമേനിതന്നെ വ്യക്തിപരമായി പലക്കും നേരിട്ടു് എഴുതിക്കഴിഞ്ഞിരുന്നു. സംഗതികൾ കൂടുതൽ വിഷമകരമാക്കിത്തീർക്കരുതല്ലോ എന്നു

---

പന്നിക്കു മുമ്പിലെ മുത്തുകളാണവ,
കളയാതെടുത്തു സൂക്ഷിച്ചുവയ്ക്കുക,
മധുരം മധുരം വീഞ്ഞുപോൽ മധുരം—
എനിക്കതേററവും ഹൃദ്യമാണിഷ്ടമാം.

(ആ രംഗം ദൃഷ്ടിയിൽനിന്നു മറയുന്നു. വീണ്ടും മുറിയുടെ പഴയ ഭിത്തികൾ മാത്രം ദൃഷ്ടിയിൽപ്പെടുന്നു, കാവൽക്കാരൻ കണ്ണു തുറന്നു നോക്കുന്നു. ജൂണിപ്പറുടെ ശരീരം, കൈകൾ നീട്ടി, കിടക്കയിൽ കിടക്കുന്നുണ്ടു്. സൂക്ഷിച്ചു നോക്കീട്ടു് കാവൽക്കാരൻ കുരിശുവരച്ചു്, മുട്ടുകുത്തി, പ്രാർത്ഥിക്കുന്നു.

കർത്തൻ

(അവസാനിച്ചു)

കരുതി, ഇടവകമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ഫോണിൽത്തന്നെ ബാവായുമായി സംസാരിച്ചു. അതിൻെറ ഫലമായിട്ടായിരുന്നു ബാവാ വന്നയുടനെ അദ്ദേഹത്തിൻെറ പള്ളിയിലേക്കു പോകുന്നതിനും വി. കുർബ്ബാന അണ്ണയ്ക്കുന്നതിനും ഇടയായതു്.

വി. കുർബ്ബാനയ്ക്കുശേഷമുണ്ടായ കാപ്പിസൽക്കാരത്തിൽ ബാവാ ഏതാനും മിനിട്ടുകൾ ചെലവഴിച്ചു. ഫാദർ ഷുഗറും ആളുകളും പള്ളിയിൽ വി. കുർബ്ബാനയ്ക്കുണ്ടായിരുന്നതുകൊണ്ടു് ഒട്ടും താമസിപ്പിക്കാതെ ബാവായെ അവരുടെ പള്ളിയിലേക്കു കൊണ്ടുപോകയാണു് ചെയ്തതു്. രണ്ടുതിരുമേനിമാരും ബാവായെ അനുഗമിച്ചു. അവിടെ നടന്ന വിപുലമായ സ്വീകരണച്ചടങ്ങുകൾക്കുശേഷം, താമസം എവിടെയാണെന്നുള്ളതിനെപ്പററി ബാവാ തന്നെ ഒരു തീരുമാനം എടുത്തതിൽ ഇരുകൂട്ടർക്കും അതൃപ്തിയുണ്ടായില്ല. ഒരാഴ്ച മാർ അത്താനാസ്യോസ്തിരുമേനിയുടെ വസതിയിൽ താമസിച്ചശേഷം ഫാദർ ഷുഗർ സജ്ജീകരിക്കുന്ന സ്ഥലത്തു് താമസിക്കുന്നതും അദ്ദേഹത്തിൻെറ പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുന്നതുമാണു്.

വിമാനത്താവളത്തിൽവച്ചു് ബാവാതിരുമേനി ചുരുങ്ങിയ സമയത്തിനുള്ളിൽ തെക്കുട്ടത്തിൽ ബ. കോശിഅച്ചൻെറ ക്ഷേമകാര്യം മലയാളത്തിൽ ഞങ്ങളോടു ചോദിക്കയുണ്ടായി. മാർ അത്താനാസ്യോസ്തിരുമേനിയുടെ അപേക്ഷപ്രകാരം സ്ഥലത്തെ മേയറും പോലീസും വിമാനത്താവളത്തിലും പള്ളിയിലും ഉണ്ടായിരുന്നു.

വളരെ ഭംഗിയായി വലിയ ബഹളം കൂടാതെ സ്വീകരണം നടത്തിയതിൽ ഡോക്ടർ കെ. എം. സൈമൺഅച്ചൻ ഒരു പ്രധാന പങ്കുവഹിച്ചിരുന്നുവെന്നു പ്രത്യേകം പ്രസ്താവ്യമാണു്. അധികം താമസിയാതെ മലയാളരീതിയിൽ സൈമണച്ചൻെറ വസതിയിൽവച്ചു് ഇൻഡ്യയിലെ ഓർത്തഡോക്സ് പട്ടക്കാരും നമ്മുടെ ജനങ്ങളും കൂടി രണ്ടു തിരുമേനിമാരെയും ക്ഷണിച്ചു് പ. പാത്രിയർക്കീസു ബാവാതിരുമേനിക്കു് ഒരു സ്വീകരണം നൽകണമെന്നു വിചാരിക്കുന്നു.

മൂസ്സലിലെ മാർ ഗ്രീഗോറിയോസ്തിരുമേനിക്കും ചില മന:പ്രയാസങ്ങളുണ്ടു്. ഭാഗിയായ രീതിയിൽ ഒരു സിമ്മനാരി മൂസ്സലിൽ നടന്നു പോകുന്നതു്, പാത്രിയർക്കാ ആ സ്ഥാനത്തേക്കു മാററുവാനുള്ള ശ്രമം പ. ബാവാതിരുമേനി നടത്തുന്നുവെന്നുള്ളതാണു് അദ്ദേഹത്തിൻെറ പരാതി. പ. ബാവാതിരുമനസ്സുകൊണ്ടു് ഏതാനും മാസങ്ങൾ അമേരിക്കയിൽ ഉണ്ടായിരിക്കുന്നതാണു്.

# വേദവായനക്കുറിപ്പുകൾ

## തിങ്കൾ

സംഖ്യാപുസ്തകം 21: 4 9

ഞെരുക്ക മനുഭവിക്കുന്ന വരുടെയും ആശയററവരുടെയും സഹായത്തിനായി ഭൂമിയിൽ പ്രവർത്തിക്കുന്ന ദൈവത്തെയാണു് നാം പഴയനിയമ കഥകളിൽ കാണുന്നതു്. യേശുക്രിസ്തുവിൻെറ അവതാരത്തിൽ വളരെ തെളിഞ്ഞു കണ്ടതും ഈ പ്രവൃത്തിതന്നെയാണു്. ഇസ്രായേൽ പാളയത്തിലെ ദൈവദൂതൻ, അഗ്നിമേഘസ്തംഭങ്ങൾ, സ്വർഗ്ഗത്തിൽ നിന്നുള്ള അപ്പം [മന്ന], പാറയിൽനിന്നുള്ള വെള്ളം [1 കൊരി 10: 4] ഇവയെല്ലാം ക്രിസ്തുവിൻെറ മുൻ കുറികളായിരുന്നു.

യിസ്രായേൽ മക്കളെ പാമ്പുകൾ കടിച്ചതുപോലെ പിശാചാകുന്ന ആ പഴയ സർപ്പം നമ്മെയും ദ്രോഹിക്കുന്നുണ്ടു്. പാമ്പു കടിച്ച മനുഷ്യരെ രക്ഷിക്കുവാൻ പാമ്പിൻെറ രൂപത്തിലുള്ള ഒരു പ്രതിമയിൽക്കൂടി ദൈവകൃപ പ്രവർത്തിച്ചു. പാപികളെ രക്ഷിക്കുവാൻ അവരോടു സാമ്യമുള്ള ജഡം ധരിച്ചു് യേശുക്രിസ്തു പാപികളുടെഇടയിൽ പ്രവർത്തിച്ചു. വിശ്വാസത്താൽ അവനെ നോക്കുന്നവരെല്ലാം നിത്യജീവൻ പ്രാപിക്കുന്നു. കുരിശിലേക്കു നോക്കി അവിടെ നമ്മുടെ ന്യായവിധിയും രക്ഷയും കാണ്മാൻ ദൈവാത്മാവു നമ്മെ സഹായിക്കട്ടെ.

## ചൊവ്വാ

ഇയ്യോബു് 16: 10–22

പഴയനിയമത്തിൽ ദുരിതമനുഭവിക്കുന്ന മററു പലരേയുംപോലെ ഇയ്യോബിൻെറ ദുരിതങ്ങളും സ്വന്തം പാപംമൂലം ഉണ്ടായവയല്ല. എന്നാൽ യഹോവാ ഇയ്യോബിൻെറ പിൽക്കാലത്തെ അവൻെറ മുൻകാലത്തെക്കാൾ അധികംഅനുഗ്രഹിച്ചുഎന്നാണു് അവസാനം നാം കാണുന്നതു്. അവൻ മൂലം മററുള്ളവരും അനുഗ്രഹിക്കപ്പെട്ടു.

ദൈവവും മനുഷ്യനുംതന്നെ ഉപേക്ഷിച്ചു എന്നു ഇയ്യോബിനു തോന്നിയ ഒരു ഘട്ടമുണ്ടായിതന്നു. എന്നാൽ പെട്ടെന്നു് തൻെറ വേദനകൾക്കെല്ലാം അപ്പുറമായി ഒരു സ്നേഹിതനെ, തൻെറ കുററമില്ലായ്മയ്ക്കു സാക്ഷ്യം പറയുകയും തൻെറ നേരിനു ജാമ്യം നിൽക്കയും ചെയ്യുന്ന ഒരാളിനെ, കാണ്മാൻ ഇയ്യോബിനു കഴിഞ്ഞു. പുറമെ എങ്ങനെയിരുന്നാലുംഅകമെ ദൈവത്തിൻെറ ആഴമേറിയ സ്നേഹമാണു്ജീവിതത്തിൽ തുടിക്കുന്നതെന്നു ഇയ്യോബു് മനസ്സിലാക്കി.

സാത്താൻ ഇയ്യോബിനോടു ചെയ്തതിനേക്കാൾ ക്രൂരമായ പലതും ഇന്നു് മനുഷ്യർ മനുഷ്യനോടു ചെയ്യുന്നതായി വർത്തമാനക്കടലാസ്സിൽ ദിവസേന കാണാം. ആ വേദനയിലെല്ലാം യേശുക്രിസ്തുവിനും പങ്കാളിത്തമുണ്ടു്.

## ബുധൻ

ഇയ്യോബു് 19: 21–27

തൻെറ നിരപരാധിത്വത്തെ തെളിയിക്കുന്ന സാക്ഷി മാത്രമല്ല തൻെറ രക്ഷകൻ കൂടിയാണു് ദൈവമെന്നു് ഇയ്യോബു മനസ്സിലാക്കുന്നു. ദൈവം തന്നെ ദൈവത്തോടു ഇയ്യോബിനെ നിരപ്പാക്കി. തന്നെത്താൻ ഇയ്യോബു് നീതീകരിക്കാൻ ശ്രമിച്ചെങ്കിലും ഫലിച്ചില്ല. [വാ 23–24] ഇയ്യോബിൻെറ രോഗവും പീഡയും ഏകാന്തതയും എല്ലാം ക്രൂശിൽ പൂർത്തീകരിക്കപ്പെട്ടു.

## വ്യാഴം

സങ്കീ. 22

നീതിമാൻ കഷ്ടമനുഭവിക്കേണ്ടിവരുന്നതിൻെറ അർത്ഥത്തെപ്പററി യുഗങ്ങളായി മനുഷ്യൻ ചിന്തിച്ചിട്ടുണ്ടു്. കാരണമില്ലാതെ വേദനയനുഭവിക്കുന്നവരുടെ ഞെരുക്കങ്ങൾ പഴയനിയമത്തിൽ പലയിടത്തും കേൾക്കാനുണ്ടു്. ആ വേദന രക്ഷയ്ക്കുള്ള മുഖാന്തിരമായി പൂർത്തിയാക്കിയതു് യേശുക്രിസ്തുവിൻെറ ക്രൂശിലാണു്. ഒരു വലിയ നിലവിളിയോടു കൂടിയാണു് ഈ സങ്കീർത്തനം ആരംഭിക്കുന്നതെങ്കിലും ദൈവത്തോടുള്ള ഒരു നിലവിളിയാണതു്. ഞെരുക്കങ്ങൾ

വരുമ്പോൾ വിശ്വാസം മുറുകെപ്പിടിച്ചു് "എന്റെ ദൈവമേ" എന്നു വിളിക്കാൻ മുതിരുന്നവർക്കു് രക്ഷയുണ്ടു്.

### വെള്ളി

സങ്കീ: 40. രക്ഷയുടെ വലിയ അനുഭവം ഉണ്ടായ ഒരാളുടെ നന്ദി വാ: 1–5ൽ തെളിഞ്ഞുകാണാം.

വാ: 6–10 മനസ്സിലാക്കുന്നതിനു്, എബ്രായർ പത്താം അദ്ധ്യായം കാണുക.

നല്ല ഉറപ്പോടു കൂടി ഈ ഭക്തൻ തന്റെ സങ്കീർത്തനം ഉപസംഹരിക്കുന്നു. യഥാർത്ഥ ക്രിസ്തീയാനുഭവമുള്ളവർക്കു് അവരുടെ തോൽവികളെയെല്ലാം മൂടുന്ന ഒരു മഹത്തായ കൃപയെപ്പററി ബോദ്ധ്യമുണ്ടു്.

### ശനി

സങ്കീ: 69: 1–22

നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ നല്ല ഒരു വിവരണമായി ഇതിനെ എടുക്കാം. പഴയ നിയമത്തിൽ പീഡകൾ സഹിച്ച ഓരോ ദൈവദാസനും ക്രിസ്തുവിന്റെ മുൻകുറികളായിരുന്നു. അവരുടെ ജീവിതത്തിലെ ചില പ്രത്യേക സംഭവങ്ങൾ തമ്മിൽ പോലും സാമ്യം കാണുന്നതു് ആശ്ചര്യകരമാണു്. (വാ: 21)

നമ്മുടെ വേദനയിലും അനുഭവത്തിലും ക്രിസ്തുവിനെ നാം മനസ്സിലാക്കണം. നമ്മുടെ സങ്കടങ്ങൾ അവന്റെ സങ്കടങ്ങളായിത്തീരാൻ നാം പ്രാർത്ഥിച്ചാൽ അവൻ ചെവിക്കൊള്ളും.

### ഞായർ

ഏശായാ 50: 4–10

ദൈവത്തിന്റെ ഉദ്ദേശങ്ങൾ ഭൂമിയിൽ നടപ്പാക്കുന്ന വിശ്വസ്തനായ ഒരു ദാസനെപ്പററി ഏശായാ പ്രവചിക്കുന്നുണ്ടു്. ഈ ദാസന്റെ ക്ഷമയും മനസ്സലിവും പരിശ്രമശീലവും കഷ്ടാനുഭവവും ദൈവികമാണു്.

ഈ ദാസൻ സ്വമേധയാ രക്തസാക്ഷിയാകുന്നു. പക്ഷെ അതുകൊണ്ടു് തന്റെ ജീവിതം അവസാനിക്കുന്നില്ലഎന്നു് അവനു് ഉറപ്പുണ്ടു്. വേദനകളുടെ തീച്ചൂളയിൽ കൂടി ദൈവം തന്നെ കടത്തിക്കൊണ്ടുവന്നു് ലോകത്തിന്റെ മുമ്പാകെ തന്നെ നീതീകരിക്കും എന്നു് അവൻ വിശ്വസിക്കുന്നു.



# ധാർമ്മികമായ ഭീരുത്വം

എം. തൊമ്മൻ

ആരെങ്കിലും എന്നെയും എന്റെ വചനങ്ങളെയും കുറിച്ചു നാണിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രനും തന്റെ പിതാവിന്റെ തേജസ്സിൽ വിശുദ്ധ ദൂതന്മാരുമായി വരുമ്പോൾ നാണിക്കും. (മർക്കോസ് 8: 38),

ഒരു ഭീരു എന്നറിയപ്പെടുവാൻ ആരും ഇഷ്ടപ്പെടുന്നില്ല. ഭീരുത്വം ആക്ഷേപാർഹമാണു്. സാധാരണയായി ഭീരുത്വം എന്നു പറഞ്ഞാൽ ശരീരസംബന്ധമായ ഭയം എന്നാണർത്ഥം. എന്നാൽ ധാർമ്മികവും ആത്മികവുമായ ഒരു ഭീരുത്വമുണ്ടു്. അതാണു കൂടുതൽ വ്യാപകവും ഹാനികരവുമായിട്ടുള്ളതു്. ശരീരസംബന്ധമായ സാഹസകൃത്യങ്ങൾക്കും ധൈര്യപ്രകടനത്തിനും കഴിവുള്ള ആളുകൾ ധാരാളമുണ്ടു്. എന്നാൽ ധാർമ്മികധൈര്യത്തിനുകഴിവുള്ളവർ വിരളമാണു്. ധാർമ്മികമായ ഭീരുത്വത്തിനു വിധേയമായിത്തീരുന്ന അനുഭവം മനുഷ്യസ്വഭാവത്തെ ബലഹീനമാക്കിത്തീർക്കുന്നു.

നമ്മുടെ കർത്താവു തന്റെ കഷ്ടാനുഭവത്തെയും മരണത്തെയും കുറിച്ചു മുൻകൂട്ടി ശിഷ്യന്മാരോടു പറഞ്ഞിട്ടു്, ധാർമ്മികമായ ഭീരുത്വം നിമിത്തം തനിക്കു് അയോഗ്യരായിത്തീരുന്നവർക്കു വരുവാനുള്ള ന്യായവിധിയെക്കുറിച്ചും അവരെ അനുസ്മരിപ്പിക്കുന്നു. "ആരെങ്കിലും എന്നെയും എന്റെ വചനങ്ങളെയുംകുറിച്ചു നാണിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രനും തന്റെ പിതാവിന്റെ തേജസ്സിൽ വിശുദ്ധ ദൂതന്മാരുമായി വരുമ്പോൾ നാണിക്കും." കർത്താവിന്റെ ഈ വചനം ശിഷ്യന്മാരുടെ മനസ്സിൽ ആശ്ചര്യം ഉളവാക്കിയിരിക്കാം. കർത്താവിനെക്കുറിച്ചും തന്റെ വചനങ്ങളെക്കുറിച്ചും അവരിൽ ആർക്കെങ്കിലും എപ്പോഴെങ്കിലും ലജ്ജ തോന്നുമെന്നു് അവർ സ്വപ്നേപി വിചാരിച്ചിരുന്നില്ല. കർത്താവിനോടുള്ള അവരുടെ ബന്ധം അവർക്കു് അത്രമാത്രം അഭിമാനകരമായിരുന്നു. യേശുവിന്റെ പ്രസ്ഥാനം നാൾക്കുനാൾ ശക്തി പ്രാപിച്ചുവരുന്ന ഒരു കാലഘട്ടമായിരുന്നു അതു്. ആയിരക്കണക്കിനു് ആളുകൾ തന്നെ അനുഗമിച്ചു. തന്റെ കീർത്തി നാട്ടിലെല്ലാം പരന്നു. യഹൂദന്മാർ തങ്ങളെ വിദേശമേധാവിത്വത്തിൽ നിന്നു വിടുവിക്കുവാൻ കഴിവുള്ള ഒരു വലിയ നേതാവിന്റെ വരവിനായി കാത്തിരിക്കയായിരുന്നു. യേശു ആയിരിക്കും ആ നേതാവു് എന്നു തന്റെ ശിഷ്യന്മാരെങ്കിലും വിശ്വസിച്ചിരുന്നു. തന്റെ രാജ്യം ആത്മികമാണെന്നും ഐഹികമായ അധികാരത്തിനോ പ്രതാപത്തിനോ അതിൽ യാതൊരു സ്ഥാനവുമില്ലെന്നും യേശു വ്യക്തമായി അവരെ പഠിപ്പിച്ചെങ്കിലും അവർക്കതു മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. അവസാനനിമിഷം വരെ യേശുവിന്റെ രാജ്യത്തിന്റെ സ്വഭാവത്തെക്കുറിച്ചുള്ള തെററിദ്ധാരണയിൽ അവർ കഴിഞ്ഞുകൂടി. ഗുരു രാജത്വത്തിന്റെ മഹത്വത്തിൽ വരുമ്പോൾ ശിഷ്യന്മാർക്കു ലഭിക്കാവുന്ന ഉന്നതപദവികളെ കാംക്ഷിച്ചുകൊണ്ടു് അവർ കഴിച്ചുകൂട്ടി.

എന്നാൽ അവരുടെ തെററിദ്ധാരണയെക്കുറിച്ചു മനസ്സിലാക്കുവാൻ അവർക്കു് അധികനാൾ വേണ്ടിവന്നില്ല. ശിഷ്യന്മാരുടെ തലവനായ പത്രോസ് ഗുരുവിനെ അറിയുകപോലുമില്ലെന്നു് ആണയിട്ടുകൊണ്ടു മൂന്നു പ്രാവശ്യം തള്ളിപ്പറഞ്ഞു. ഒരാളില്ലാതെ എല്ലാവരും ഗുരുവിനെ വിട്ടോടിപ്പോയി. ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെട്ട ഒരു ന്യൂനപക്ഷമായി ഒളിവിൽ കഴിച്ചുകൂട്ടുവാൻ നിർബ്ബന്ധിതരായിത്തീർന്ന ഒരു കാലഘട്ടം ഉടനെ തന്നെ വന്നുചേർന്നു. അസാധാരണമായ ധൈര്യമുള്ളവർക്കല്ലാതെ ക്രിസ്ത്യാനികളായി ജീവിക്കുവാൻ സാദ്ധ്യമല്ലായിരുന്നു. ക്രിസ്തുസഭയുടെ ആദ്യത്തെ മൂന്നു നൂററാണ്ടുകൾ ഉഗ്രമായ മതപീഡനത്തിന്റെ ചരിത്രമായിരുന്നു. ഈ പുതിയ മതത്തെ ഭൂമുഖത്തു നിന്നു നിർമ്മാർജ്ജനം ചെയ്യുവാൻ റോമാഗവർമ്മെണ്ടു് അതിന്റെ സർവ്വശക്തിയും എടുത്തുപയോഗിച്ചു. ധനം, സ്ഥാനമാനങ്ങൾ, പാണ്ഡിത്യം എന്നിങ്ങനെ മനുഷ്യന്റെ മേൽ സ്വാധീനം ചെലുത്തുവാൻ കഴിവുള്ള കാര്യങ്ങ

ളെല്ലാം ക്രിസ്തീയ വിശ്വാസത്തിനെതിരായി വിനിയോഗപ്പെട്ടിരുന്നു. അന്നു ക്രിസ്ത്യാനികളായി ക്രിസ്തു മതത്തിനുവേണ്ടി നിലകൊണ്ടിരുന്നവർ ക്രിസ്തുവിനെപോലെ പരിഹാസത്തിനും പീഡനത്തിനും മരണശിക്ഷയ്ക്കും എപ്പോഴും ഒരുങ്ങിയിരിക്കേണ്ടിയിരുന്നു. പലരും ഇതെല്ലാം സസന്തോഷം സ്വാഗതം ചെയ്തു രക്തസാക്ഷികളായിത്തീരുകയും ചെയ്തു.

അക്കാലത്തു് ധർമ്മികമായ ധൈര്യം ക്രിസ്ത്യാനിക്കു് ഒഴിച്ചു കൂടാത്തതായിരുന്നു. എന്നാൽ ഇപ്പോൾ, ഇന്നത്തെ വ്യത്യസ്തപരിതഃസ്ഥിതിയിൽ അതു് അത്രതന്നെ ആവശ്യമാണോ എന്നു ചോദിച്ചേക്കാം. ക്രിസ്തുമതം വലിയ മതപീഡനത്തിന്റെ ദുർദ്ദശയെ അതിജീവിക്കുകയും റോമാചക്രവർത്തിയായിരുന്ന കുസ്തന്തീനോസ് ക്രിസ്ത്യാനി ആയിത്തീർന്നതോടെ രാഷ്ട്രമതത്തിന്റെ പദവിയിലേക്കു പ്രവേശിക്കുകയും ചെയ്തു. ക്രിസ്ത്യാനി ആയിരിക്കുന്നതു ഒരു ബഹുമതി ആയി പരിഗണിക്കപ്പെടുന്ന അനുഭവം അതിനുശേഷം പലപ്പോഴും പല സ്ഥലങ്ങളിലും സഭയ്ക്കുണ്ടായിട്ടുണ്ടു്. ഇപ്പോഴത്തെ സ്ഥിതി എന്താണു്? ലോകത്തിൽ ചില രാജ്യങ്ങളിൽ ഇപ്പോഴും ക്രിസ്ത്യാനികൾ ക്രൂരമായി പീഡിപ്പിക്കപ്പെടുന്നുണ്ടു്. മററു ചില രാജ്യങ്ങളിൽ ക്രിസ്തുമതത്തിനു പ്രാമാണ്യവും സ്വാധീനവുമുണ്ടു് തുറന്ന എതിർപ്പോ നിയമപരമായ അസ്സ്വാതന്ത്ര്യങ്ങളോ അഭിമുഖീകരിക്കേണ്ടി വരുന്നില്ലെങ്കിലും സുഗമമായി പുരോഗമിക്കാൻ കഴിയാത്ത സാഹചര്യങ്ങളിൽ ജീവിക്കുന്ന സഭകളും ഉണ്ടു്. പൊതുവെ പറയുന്ന പക്ഷം ഇന്നത്തെ ലോകത്തിൽ ഒരു യഥാർത്ഥ ക്രിസ്ത്യാനി ആയിരിക്കുന്നതു് അഭിമാനകരമോ എളുപ്പമോ ആയിട്ടുള്ള ഒരു കാര്യമല്ല. പരിഹാസത്തിന്റെയും പീഡനത്തിന്റെയും രാഗവും രീതിയും പഴയതിൽനിന്നു വ്യത്യാസപ്പെട്ടിട്ടുണ്ടെന്നേയുള്ളു. പള്ളിക്കൂടങ്ങളിലും, ആഫീസുകളിലും, തൊഴിൽശാലകളിലും, സാമൂഹ്യരംഗങ്ങളിലും, എന്നുവേണ്ട മനുഷ്യർ ഒരുമിച്ചു കൂടുന്ന സ്ഥാനങ്ങളിലെല്ലാം മതവും മതാനുയായികളും പരിഹാസപാത്രങ്ങളാണു്. മതവിശ്വാസം പരിഷ്കൃതമാനസർക്കു യോജിച്ചതായി പരിഗണിക്കാത്തവരാണു് ബഹുഭൂരിപക്ഷം ആളുകളും. കേവലം സാമുദായികമായ ലെവലിൽ മതബന്ധങ്ങളോ ആചാരങ്ങളോ നിലനിർത്തുന്നതിൽ ആർക്കും വൈമുഖ്യമില്ലായിരിക്കാം. എന്നാൽ സ്വഭാവത്തെയും ജീവിതമൂല്യങ്ങളെയും വ്യത്യാസപ്പെടുത്തുന്ന വിധത്തിലുള്ള മത വിശ്വാസത്തേയും നിഷ്ഠകളേയും സംശയത്തോടും അവജ്ഞയോടും കൂടിയാണു ലോകം വീക്ഷിക്കുന്നതു്. ഇന്നു് എവിടെയും ഒരു യഥാർത്ഥക്രിസ്ത്യാനി ആയി ജീവിക്കണമെങ്കിൽ ഉന്നതമായ ധാർമ്മികധൈര്യം ആവശ്യമാണു്. പേരിനുമാത്രം ക്രിസ്ത്യാനി ആയിരിക്കുവാൻ കർത്താവു് ആരെയും വിളിക്കുന്നില്ല. കർത്താവുമായുള്ള ആത്മീയ ഐക്യത്തിൽ തന്റെ സ്വഭാവത്തെ സ്വായത്തമാക്കിയും തന്റെ പ്രമാണങ്ങളെ പ്രായോഗികമാക്കിയും കൊണ്ടുള്ള ഒരു ജീവിതമാണു് ക്രിസ്തീയജീവിതം. ക്രിസ്തീയജീവിതം നയിച്ചു് യഥാർത്ഥത്തിൽ ക്രിസ്ത്യാനി ആയിരിക്കുവാൻ ആത്മാർത്ഥമായി ശ്രമിക്കുന്ന ഏവനും ഈ ലോകത്തിൽ പല വിധത്തിലുള്ള പ്രയാസങ്ങളും പരിഹാസവും പീഡനവും നാശനഷ്ടങ്ങളും നേരിടേണ്ടിവരും. ക്രിസ്ത്യാനി ആയിരിക്കുവാൻ ലജ്ജിക്കുന്നവൻ ഒരിക്കലും ക്രിസ്തുവിനു് യോഗ്യനല്ല. ക്രിസ്തുവിനെ കാര്യമായി സ്വീകരിക്കാത്തവരുടെയും അക്രൈസ്തവരുടെയും ഇടയിൽ ക്രിസ്തുവിനുവേണ്ടി നിലകൊള്ളുന്നതു് ചിലപ്പോൾ നമുക്കു് ലജ്ജാകരമായി തോന്നിയേക്കാം. മററുള്ളവർ നമ്മെപ്പററി എന്തുവിചാരിക്കുമെന്നുള്ളതാണു് പലപ്പോഴും നമ്മുടെപ്രധാനപരിഗണന. നാം എന്തെങ്കിലും ചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ നമ്മുടെകർത്താവിനെ വേദനിപ്പിക്കുമെന്നുള്ള ചിന്തയല്ല മുന്നിട്ടു നിൽക്കുന്നതു്. "സുവിശേഷത്തെക്കുറിച്ചു് എനിക്കു ലജ്ജയില്ല" എന്നു് പൗലോസ് അപ്പോസ്തോലനോടൊപ്പം പറയുവാൻ മാത്രമല്ല തദനുസരണമായ ഒരു ജീവിതംകൊണ്ടു് സാക്ഷ്യം വഹിക്കുവാനും കഴിയുന്നവർ നമ്മിൽ എത്ര പേരുണ്ടു്? ആത്മീക ഭീരുത്വം നിമിത്തം കർത്താവിനെ ഒററിക്കൊടുക്കുന്നവരല്ലേ നാമെല്ലാവരും? ക്രിസ്തുവിന്റെ പ്രമാണങ്ങളിലും ക്രിസ്തീയ ജീവിതരീതിയിലും ഉറച്ചു നിൽക്കുന്നതിനാൽ മററുള്ളവർ നമ്മെ അപരിഷ്കൃതർ എന്നോ മൂഢന്മാർ എന്നോ വിധിക്കുന്നെങ്കിൽ അതു വകവയ്ക്കാതിരിക്കുവാനുള്ള ധൈര്യം നമുക്കുണ്ടോ? നാം ജീവിക്കുന്ന ചുററുപാടുകളിൽ ക്രിസ്തുവിനു് സാക്ഷ്യംവഹിക്കുവാൻ ഇന്നു ഏററവും ആവശ്യമായിട്ടുള്ള ഒരു ഗുണം അതാണു്.

## നീലനദി ശാന്തമായൊഴുകുന്നു

(2-ാം പേജിൽനിന്നു തുടർച്ച)

പാതങ്ങൾക്കോ, ഇക്കഴിഞ്ഞ 3000 വർഷങ്ങളിൽ ഈജിപ്തിന്റെ മുഖത്തുനിന്നു ഈ സ്മാരകത്തെ തുടച്ചുമാററുവാൻ കഴിഞ്ഞില്ല. എന്നാൽ പത്തുവർഷത്തിനുള്ളിൽ, മററു പോംവഴികൾ കണ്ടുപിടിച്ചില്ലെങ്കിൽ, മനുഷ്യവംശത്തിന്റെ ഈ പൊതുമുതൽ നശിക്കുമെന്നാണു തോന്നുന്നതു്. പക്ഷെ ലോകം അതിനു സമ്മതിക്കുമോ? മാർച്ച് 8-ാംനു യുണെസ്കോ 450 കോടി രൂപയ്ക്കുള്ള ഒരാഹ്വാനം പുറപ്പെടുവിച്ചു കഴിഞ്ഞു. മാർച്ച് 9-ാംനു അണയുടെ പണി നാസ്സർ ഉൽഘാടനം ചെയ്തു. അണ പണി തീരുമ്പോൾ മുന്നോറോളം മൈൽ വിസ്തീർണ്ണത്തിലും 200 അടി ഉയരത്തിലും നീലനദീജലം തളംകെട്ടി നിൽക്കും. അതിൽനിന്നും സ്മാരകങ്ങളെ സംരക്ഷിക്കുന്നതിനാണു് 450 കോടി രൂപാ. ഒരു പുരാതന വസ്തു ഗവേഷകനും സ്വീഡനിലെ രാജാവുമായ അഡോൾഫ് ഗസ്റ്റാവ് 6-ാമനാണു് ഈ ധനശേഖരണ കമ്മിററിയുടെ അദ്ധ്യക്ഷൻ. പുരാതന വസ്തുക്കളെപ്പററി പഠിക്കുക, കൂടുതലായി കണ്ടുപിടിക്കാനുള്ളവ കണ്ടുപിടിക്കുക, ലിഖിതങ്ങൾ പകർത്തുക എന്നിവയ്ക്കായി ഒരന്താരാഷ്ട്രീയ വിദഗ്ദ്ധക്കമ്മിററിയെ വിട്ടുതരണമെന്നു് കഴിഞ്ഞ ഏപ്രിൽ മാസത്തിൽ നാസ്സർ യുണെസ്കോയോടഭ്യർത്ഥിച്ചിരുന്നതാണു്.

റാംസേസിന്റെ സ്മാരകങ്ങളുള്ള രണ്ടു ആബുസിംബൽ ക്ഷേത്രം, ഡക്കായിലെ ഗ്രെക്കോ—റോമൻ ക്ഷേത്രം, ഐസിസ് ക്ഷേത്രം, ഫറവോ രാജാക്കന്മാരുടെ എണ്ണമററ ക്ഷേത്രങ്ങൾ, ശവകുടീരങ്ങൾ, ആദിമക്രൈസ്തവർ പാറക്കെട്ടുകളിൽ പണിത ചാപ്പലുകൾ, ബി. സി. 1[illegible]-ാംശതകത്തിലെ 14 കോട്ടകൾ, 20 ക്രിസ്തീയ ദേവാലയങ്ങൾ എന്നിവയും സ്മാരകങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. ഇവയുടെ സംരക്ഷണം ഇന്നൊരന്താരാഷ്ട്രീയ പ്രശ്നമായിരിക്കയാണു്.

തെരഞ്ഞെടുക്കപ്പെട്ട ദൈവജനത്തിന്റെ ചരിത്രത്തിലേക്കും ആദിമക്രൈസ്തവസഭയുടെ ജീവിതത്തിലേക്കും വെളിച്ചം വീശാൻ സഹായിക്കത്തക്ക ഈ പ്രവർത്തനങ്ങൾ ക്രൈസ്തവലോകത്തിന്റെ പ്രത്യേക ശ്രദ്ധയും പ്രോൽസാഹനവും അർഹിക്കുന്നവയാണു്.

നൈൽനദിയിലെ ജലം മേലോട്ടൊഴുകുന്ന കാലത്തു് ഇസ്രായേലിന്റെ ആധിപത്യം ഉറയ്ക്കുമെന്നുള്ള പഴമൊഴി ഇന്നു യാഥാർത്ഥ്യമാകാൻ പോകയാണു്.

[1960 ജനുവരി 20 ലെ ക്രിസ്ത്യൻ സയൻസ് മോനിട്ടർ പത്രത്തിലെ Nile water's lap at Egypt's past എന്ന ലേഖനത്തോടു കടപ്പാടു്.]

# നാഷനൽ ബുക്ക് ട്രസ്റ്റ്

മഞ്ചേരി എസ്. ഈശ്വരൻ

കേന്ദ്രഗവർമ്മെണ്ടിന്റെ വിദ്യാഭ്യാസവകുപ്പു് 1957 ജൂണിൽ എടുത്ത ഒരു തീരുമാനമനുസരിച്ചാണു് നാഷനൽബുക്ക്ട്രസ്റ്റ് രൂപവൽകൃതമായതു്. നല്ല പുസ്തകങ്ങൾ ഉല്പാദിപ്പിക്കയും അവ മിതമായ വിലയ്ക്കു് നേരിട്ടോ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ കൂടിയോ ലൈബ്രറികളിൽ കൂടിയോ വായനക്കാർക്കെത്തിച്ചുകൊടുക്കുകയുമാണു് ട്രസ്റ്റിന്റെ ലക്ഷ്യം.

ഈ ലക്ഷ്യപ്രാപ്തിക്കായി ഹിന്ദിയിലും, ഇന്ത്യയിലെ മററു് അംഗീകൃതഭാഷകളിലും, സിന്ധിഭാഷയിലും ട്രസ്റ്റ് പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തും. ഇന്ത്യയിലെ ക്ലാസ്സിക്കൽ സാഹിത്യത്തിൽപ്പെട്ട പുസ്തകങ്ങളുടെ പുതിയ പതിപ്പുകൾ, വിദേശഭാഷകളിലുള്ള പ്രശസ്തഗ്രന്ഥങ്ങളുടെ തർജ്ജമകൾ, ഇന്ത്യയിലെ ഓരോ ഭാഷയിൽനിന്നും അന്യഭാഷകളിലേക്കു തർജ്ജമ ചെയ്യപ്പെടുന്ന പ്രധാന പുസ്തകങ്ങൾ, ഇന്ത്യൻ ചിത്രകല, കൊത്തുപണികൾ, മററു കലാമൂല്യങ്ങൾ എന്നിവയടങ്ങിയ പ്രസിദ്ധീകരണങ്ങൾ, ഇന്ത്യൻ ഗ്രന്ഥകാരന്മാർ എഴുതിയ പ്രമാണഗ്രന്ഥങ്ങൾ, വിദ്യാഭ്യാസം, ശാസ്ത്രം, കല മുതലായ വിഭാഗത്തിൽപ്പെട്ട വിജ്ഞാനപ്രദങ്ങളായ പുസ്തകങ്ങൾ, ജീവിച്ചിരിക്കുന്ന ഗ്രന്ഥകാരന്മാരുടെ കൃതികൾ എന്നിങ്ങനെ പലതരത്തിലുംപെട്ട പുസ്തകങ്ങൾ ട്രസ്റ്റ് പ്രസിദ്ധപ്പെടുത്തും.

1860—ലെ സൊസൈററീസ് റജിസ്ട്രേഷൻ ആക്ട്പ്രകാരം റജിസ്റ്റർചെയ്ത ഒരു സ്ഥാപനമാണു് നാഷനൽബുക്ക്ട്രസ്റ്റ്. ട്രസ്റ്റിന്റെ പ്രവർത്തനങ്ങൾക്കായി ഇന്ത്യാഗവർമ്മെന്റു കൊല്ലംതോറും നൽകിവരുന്ന ഗ്രാൻറാണു് ട്രസ്റ്റിനു പ്രധാനമായുള്ള ധനാഗമമാർഗ്ഗം.

കൂടാതെ ട്രസ്റ്റ് നേരിട്ടു പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾ വിററുകിട്ടുന്ന തുകയും ട്രസ്റ്റിനു കിട്ടും. അതിന്റെ പ്രവർത്തനം വികസിപ്പിക്കുന്നതിനും മററുമായി സംഭാവനകളും ദാനങ്ങളും ട്രസ്റ്റിനു സ്വീകരിക്കാം.

നാഷനൽബുക്കുട്രസ്ററിനു പതിനഞ്ചംഗങ്ങളടങ്ങിയ ഒരു ബോർഡ് ഓഫ് ട്രസ്ററീസ് ഉണ്ടു്. ഡോ. സി. ഡി. ദേശ്മുഖ് ആണു് ചെയർമാൻ. ചെയർമാനെയും അംഗങ്ങളെയും നിയമിക്കുന്നതു് ഇന്ത്യാഗവർമ്മെൻറാണു്.

സൌകര്യമെന്നു തോന്നുമ്പോഴും സാദ്ധ്യമാണെങ്കിലും ട്രസ്ററിന്റെ പ്രാദേശികഘടകങ്ങൾ രൂപവൽക്കരിക്കാനും പ്രോൽസാഹിപ്പിക്കാനും നാഷനൽബുക്കുട്രസ്ററിനധികാരമുണ്ടു്. ഒരു പ്രാദേശികട്രസ്റ്റ് എന്ന നിലയിൽ ഏതെങ്കിലും ഒരു സംഘടന നാഷനൽ ബുക്ക്ട്രസ്റ്റിൽനിന്നുസഹായമോസഹകരണമോ കിട്ടാൻ ഉദ്ദേശിക്കുന്നുവെങ്കിൽ, അത്തരം സംഘടനയുടെ ലക്ഷ്യവും ഭരണഘടനയും നാഷനൽബുക്ക്ട്രസ്ററിന്റേതിനോടു സാമ്യമുള്ളതായിരിക്കണം.

നാഷനൽബുക്ക്ട്രസ്ററു്, അതിന്റെ പ്രവൃത്തിതന്നെ കാര്യക്ഷമമായി മുന്നോട്ടു പോയിത്തുടങ്ങിയാൽ, ഇന്ത്യയിൽ നാലു പ്രാദേശികസ്റേറററുകൾ സംഘടിപ്പിക്കുന്ന കാര്യം ആലോചിച്ചിട്ടുണ്ടു്. (1) വടക്കൻപ്രദേശം—ഹിന്ദി, പഞ്ചാബി, കാശ്മീരി ഭാഷകൾക്കു് (2) കിഴക്കൻപ്രദേശം—ബങ്കാളി, ആസ്സാമീസ്, ഒറിയാ ഭാഷകൾക്കു് (3) പടിഞ്ഞാറൻപ്രദേശം—ഗുജറാത്തി, മറാത്തിഭാഷകൾക്കു് (4) തെക്കൻപ്രദേശം—തമിഴ്, തെലുങ്കു്, മലയാളം, കന്നട.

നാഷനൽ ബുക്കുട്രസ്ററിന്റെ പ്രസിദ്ധീകരണ പരിപാടിയനുസരിച്ചു ഹ്രസ്വകാലപദ്ധതികളും ദീർഘകാലപദ്ധതികളും ആവി

# ക്നാനായ മെഡിക്കൽ മിഷൻ വക മേനാത്തോട്ടം ആസ്പത്രി

## കേരളഗവർണ്ണർ ഉൽഘാടനം ചെയ്തു

റാന്നി, മാർച്ച് 28

ക്നാനായ മെഡിക്കൽ മിഷൻെറ വകയായി റാന്നി വലിയപള്ളിക്കുസമീപം, പമ്പാനദിയുടെ തീരത്ത്, മൂന്നുലക്ഷത്തിൽപരം രൂപാ ചെലവുചെയ്ത് മനോഹരമായി പണികഴിപ്പിച്ചിരിക്കുന്ന മേനാത്തോട്ടം ആസ്പത്രിയുടെ ഉൽഘാടനം ഇന്നലെ (ഞായർ) വൈകുന്നേരം കേരളഗവർണ്ണർ ഡോ. ബി. രാമകൃഷ്ണറാവു നിർവഹിച്ചിരിക്കുന്നു.

എല്ലാ മതസ്ഥർക്കും ഒരുപോലെ പ്രയോജനം ലഭിക്കത്തക്കവിധത്തിൽ ഒരുമെഡിക്കൽമിഷൻ സ്ഥാപിച്ച മാർ ക്ലീമ്മീസ് തിരുമേനിയെ ഗവർണ്ണർ അഭിനന്ദിച്ചു. വിദ്യാഭ്യാസ മണ്ഡലത്തിൽ മാത്രമല്ല, ആരോഗ്യസംരക്ഷണത്തിലും ഒരുപോലെ ശ്രദ്ധചെലുത്തുന്ന സഭയുടെ ത്യാഗസന്നദ്ധത തന്നെ അത്യധികം ആകർഷിച്ചു എന്നും അദ്ദേഹം പറഞ്ഞു.

ക്നാനായ മെഡിക്കൽ മിഷൻെറ വകയായി ആവശ്യമുള്ളിടത്ത് ഇനിയും ഇതുപോലുള്ള ഉത്തമ സേവനകേന്ദ്രങ്ങൾ കൂടുതലായി ഉണ്ടാകട്ടെ എന്ന് അദ്ദേഹം ആശംസിക്കുകയും ഇനിയും വെല്ലൂർക്കു പോകുന്ന ആളുകൾക്കും ഇതുപോലെ ആശുപത്രികൾ നിർമ്മിക്കുവാനുള്ള പ്രചോദനം സിദ്ധിക്കട്ടെ എന്ന് ആഗ്രഹിക്കുകയും ചെയ്തു.

മുൻമന്ത്രി ശ്രീ വി. ഒ. മർക്കോസ് ചെയ്ത സ്വാഗതപ്രസംഗത്തിൽ, ആശുപത്രിയുടെ ചെലവിലേക്ക് മൂന്നുലക്ഷത്തിൽ പരം രൂപാ സംഭാവന ചെയ്തത് ശ്രീ. എം. കെ. കുര്യാക്കോസ് ആണെന്ന് പ്രസ്താവിച്ചിരുന്നു.

കേന്ദ്ര ഭക്ഷ്യവകുപ്പ് ഡെപ്യൂട്ടി മന്ത്രി ശ്രീ. എ. എം. തോമസ് സമ്മേളനത്തിൽ അദ്ധ്യക്ഷ്യം വഹിച്ചു. ശ്രീ. മന്നത്തു പത്മനാഭൻ, ഭക്ഷ്യമന്ത്രി ശ്രീ. ഇ. പി. പൗലൂസ്, ഹെൽത്ത് സർവീസ് ഡയറക്ടർ ഡോ. ആർ. ശങ്കരരാമൻ എന്നിവർ ആശംസാപ്രസംഗങ്ങൾ ചെയ്തു. റാന്നി സെൻറ്തോമസ് വലിയപള്ളി 30,000 രൂപ ചെലവുചെയ്തു പണിയാൻ ഉദ്ദേശിക്കുന്ന വാർഡിൻെറ ശിലാസ്ഥാപനം ആരോഗ്യവകുപ്പു മന്ത്രി ശ്രീ. വി. കെ. വേലപ്പൻ നിർവഹിച്ചു.

തുടർന്ന്, മെഡിക്കൽ മിഷൻ ട്രസ്റ്റിയും ആശുപത്രിയുടെ മുഖ്യ ദാതാവുമായ ശ്രീ. എം. കെ. കുര്യാക്കോസ് ബി. എ. മറുപടിപ്രസംഗം ചെയ്തു. ശ്രീ വയലാ ഇടിക്കുള എം. എൽ. എ. കൃതജ്ഞത പ്രകാശിപ്പിച്ചു.

---

ഷ്ക്കരിച്ചിട്ടുണ്ട്. ആദ്യത്തെ പ്രസിദ്ധീകരണങ്ങൾ അടുത്തുതന്നെ പുറത്തിറങ്ങുന്നതാണ്. ഇന്ത്യാഗവർമ്മെൻറിൻെറ വാർത്താവിതരണ വകുപ്പിൽപ്പെട്ട പബ്ളിക്കേഷൻ ഡിവിഷനാണ് ട്രസ്റ്റിനുവേണ്ടി പ്രധാനമായും പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത്.

1957 ആഗസ്റ്റ് 1—ാംതീയതി നാഷനൽ ബുക്ക്ട്രസ്റ്റിൻെറ ഉൽഘാടനവേളയിൽ ചെയർമാൻ ഡോ. ദേശ്മുഖ് ഇങ്ങനെ പറയുകയുണ്ടായി. "വെറുതെ ഒരു ഭരണഘടന അംഗീകരിക്കപ്പെടുന്നതുകൊണ്ടോ, ജനാധിപത്യരീതിയിലുള്ള ഒരു ഗവർമ്മെൻറു സ്ഥാപിതമാവുന്നതുകൊണ്ടോ അവ എത്രതന്നെ മെച്ചപ്പെട്ടതായാലും ശരി, കാര്യമായില്ല. പാർലിമെൻററി സമ്പ്രദായത്തിലുള്ള ജനാധിപത്യം പൗരന്മാരുടെമേൽ ചുമത്തിയിട്ടുള്ള ഭാരിച്ച ബാദ്ധ്യതകളെപ്പററി അവരെ പഠിപ്പിക്കേണ്ടതുണ്ട്. ഇതു ചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ, ജനാധിപത്യം ഒരനുഗ്രഹമായിരിക്കയില്ല. നല്ല പുസ്തകങ്ങൾ ചുരുങ്ങിയ വിലയ്ക്കു നിർമ്മിക്കുക എന്ന ഏകലക്ഷ്യത്തോടുകൂടി പ്രവർത്തിക്കുന്ന നാഷനൽബുക്ക്ട്രസ്റ്റ്, അവ ഇന്ത്യയിലെ പതിനാലു ഭാഷകളിലും ഏററവും വിപുലമായ രീതിയിൽ സാധാരണക്കാർക്കെത്തിച്ചുകൊടുക്കാൻ ശ്രമിക്കുന്നതുകൊണ്ട് ജനാധിപത്യ വിദ്യാഭ്യാസത്തിന്നത്യന്തം ഉതകുന്ന ഒന്നായിത്തീരും. അതു് രാജ്യത്തെ ജനങ്ങളുടെയിടയിൽ പുസ്തകം വാങ്ങുന്നശീലവും വായിക്കുന്ന ശീലവും വളർത്തുക മാത്രമല്ലഈ നാട്ടിലെജനങ്ങൾക്കുംലോകത്തിലെ ഇതരഭാഗത്തുള്ള ജനങ്ങൾക്കുമിടയിൽ സ്വതന്ത്രമായ ആശയവിനിമയത്തെ പ്രോൽസാഹിപ്പിക്കുകകൂടി ചെയ്യുമെന്ന കാര്യത്തിൽസംശയമില്ല.

—എൻ. ബി. എസ്. ബുള്ളററിൻ

---

## സെക്കണ്ടറബാദ് ഓർത്തഡോക്സ് ഇടവക

പ്രസ്തുതഇടവകയുടെ സോഷ്യൽ, വാർഷികയോഗം എന്നിവ ഭംഗിയായി നടന്നിരിക്കുന്നു. കുട്ടികൾക്കും പ്രായമുള്ളവർക്കും വേണ്ടിയുള്ള കായികമൽസരങ്ങൾ, കലാപരിപാടികൾ, സമ്മാനദാനം എന്നിവയ്ക്കുശേഷം വികാരിയുടെ അദ്ധ്യക്ഷതയിൽ നടന്ന പൊതുയോഗത്തിൽ ശ്രീ. കെ. ജെ സഖറിയാ (സെക്രട്ടറി) ശ്രീ. പി. ഇ. ഈശോ (ട്രഷറർ) തുടങ്ങി 15 അംഗങ്ങൾ ഉൾപ്പെട്ട പുതിയ ഭരണസമിതി തെരഞ്ഞെടുക്കപ്പെട്ടു.

ഫാദർ മൂത്തേടം, യൂത്ത്ലീഗ് സെക്രട്ടറി ശ്രീ. ജോർജ്ജ് ഉമ്മൻ, ട്രഷറർ കെ. ജി. തോമസ് മുതലായവരുടെ നേതൃത്വത്തിൽ, ഒരു സംഘം ഇടവകാംഗങ്ങൾ 'വൃദ്ധഭവനം' സന്ദർശിക്കുകയും സംഭാവനകൾ നൽകുകയും ചെയ്തിരിക്കുന്നു. ഇടവകയുടെ ഫെല്ലോഷിപ്പ് ലഞ്ചിൽ 250 പേരോളം സംബന്ധിച്ചു. തത്സംബന്ധമായ ചെലവു മുഴുവൻ പള്ളിയിൽ നിന്നാണ് വഹിച്ചതെന്നുള്ളതും പ്രസ്താവ്യമത്രേ.

## കൈപ്പററി

സെക്കണ്ടറബാദ് ഓർത്തഡോക്സ് സഭയുടെ 1959-ലെ വാർഷിക റിപ്പോർട്ടും, റവ. ഫാദർ തോമസ് മൂത്തേടത്താൽ വിരചിതമായ The Orthodox Syrian Church of Malabar എന്ന ലഘുഗ്രന്ഥവും കൈപ്പററിയിരിക്കുന്നു. (കുറിപ്പ്: അഭിപ്രായത്തിന്, ഗ്രന്ഥങ്ങളുടെ രണ്ടുപ്രതി അയയ്ക്കേണ്ടതാണ്.)

Reg· M. 5268, Licence No. 498

ചർച്ച് വീക്കിലി

# THE WILL TO LOVE

James Reid

*Love your enemies, bless them that curse you, do good to them that hate you, and pray forthem which despitefully use you.*

*Matt· 5: 44*

These words are a command and they raise the question whether we can love to order. Love is usually regarded as an emotion awakened in us by people whom we feel are lovable, as a flame is caught from flame. But to love our enemies seems unnatural and unreasonable·

Yet this is precisely what Jesus asks of us and what He did Himself.

Our difficulty may be that we confuse loving with liking. There are people we instinctively like· They are kind, cheerful, and have the art of making themselves agreeable. There are others, again, who may be reserved, or morose, or unable to escape from themselves, and we are not drawn to them.

An old Latin poem says:

**I do not love you, Dr. Fell**
**But why I cannot tell**

We all know this feeling but it is quite wrong to imagine that it gives us any basis for judgment·

The root of antagonism may be in ourselves. Those we dislike may, without knowing it, stir up unhappy memory; they may by something they say or do give us an uneasy conscience or rub us up the wrong way. On the other hand it may be something in us that irritates or antagonises them.

* * *

Honesty with ourselves and kindness towards them might heal many a source of friction. In many cases we can come to like them it we make up our minds to do it. A friend used to say to people who complained that the person they had to work with was very difficult, "Tell him or her that you want to like them and ask them to help you. "We must be very sure, of course, that we do want to like them. Paul had a lot of experience in dealing with people who rub each other up and he said, "Love never faileth."

But loving is a different thing from liking and it can exist when liking is beyond us. We can all think of people it seems impossible to like because of their repulsive habits and perhaps the injuries they have done us or those we love· It would seem that to love them would be entirely out of the question. Is there not room for hating in our attitude to certain people?

To hate evil and to make a wrongdoer realise that we hate it, is not incompatible with love.

Love is quite independent of liking· E· B. Browning says, "If thou must love me, let it be for naught except for love's sake only·" The basis of this love, whatever it may grow into, is the spirit that values people as person. It is caring for them and about them as the children of God, whatever their good or evil qualities. Their true self may be disfigured; it cannot finally be destroyed. Their individual value stands out against the background of the Cross.

* * *

In the light of the love of Christ we all come under judgment. He shows us up for what we are but behind the dross His eyes of love behold the glint of gold·

His kind of love is not easy to achieve or maintain. There are people so degraded that they repel us· But at least they can awaken compassion· How did they get into that condition? Have we any responsibility as members of society? We read of things done by some of the younger people that shock us· But do we ask ourselves what has been their background in the home or the street? A large percentage of delinquents are the tragic products of loveless homes. There is need for imaginative compassion in many of these cases.

It is even harder to love our enemies. Our outlook may change if we think of what the hatred we feel is doing to our own spirit. As Coleridge put it·

**To be wroth with one we love**
**Doth work like madness in the brain.**

This is equally true with those we do not love. Nothing will heal the conflicts between man and man and between nation and nation except the love which Christ asks of us in our relations with one another.

Paul's picture of love in 1 Cor. 13 describes in detail what love really means in personal relationships. It is a picture drawn from Christ Who shows us love in action in every kind of situation·

* * *

But to be rid of animosities and to overcome indifference or disdain will involve suffering. It we really care about people it will mean identifying ourselves with them in their suffering and their sins, and that will hurt. It is at this point that we realise what Jesus meant by taking up our Cross· The story of the prophet Hosea and his patient forbearance with an erring wife shows us how dark is the road through which love may take us if we follow it all the way.

Of course the outstanding picture of love in action is that of Christ upon His Cross. He gave Himself for us, for people like ourselves who were doing Him to death· Only when love rises to the point of sacrifice does it become redeeming.

A Norwegian writer has a tale about a man whose child had been killed by the dog of a surly neighbour. This neighbour was so poor he could not afford to buy seed for his empty field. One night the stricken father, obeying a fine impulse, took a bag of seed and sowed it there. "I went and sowed seed in my enemy's field that God might exist," he wrote to a friend.

It is through deeds like this that God becomes real to ourselves and to those we help.

Our deepest need is the will to love· Have we really got it? Do we care enough about people and, above all, for those who need love most because they are so difficult to love? As we try to love we shall discover our own need of the love of God to set us free from ourselves and from the prisonhouse of our own self-righteousness.

—The British Weekly·

Printed and Published by N. M. AbrahamB. A· at the Malayala Manorama Press, Kottayam.